THE
CHURCH WEEKLY

Vol. VIII. | SUNDAY 13th JUNE 1954 | PRICE 2 ANNAS PER COPY | NO. 23

# ADDRESS TO THE ALL KERALA CATHOLIC CONGRESS

(By His Eminence Cardinal Gracias)

Against the background of all the problems confronting the Church in India at the present moment stands the heartening recognition of the fact—throughout the land and by all men of good will—that Christianity is a religion of the country, deserving to be guaranteed the same rights as are accorded to other religions. As recently as a fortnight ago, the Prime Minister is reported to have stated in Parliament that Christianity was an old, established and respected religion of the land. No more is the talk current in respectable circles of Christianity being a stranger or an alien in India.

We owe it to St. Thomas and his apostolate, and to the occasion of the Centenary Celebrations in 1952, that the general public has come to be freshly and increasingly aware of the apostolic origin of Christianity. The Church was here centuries before political India stirred in the womb of time. No more has a Christian reason to feel minority concious, though compartively our members yet continue to be small. For, in the words of Cardinal Newman, our strength lies not in our numbers any more than in intrigue or combination or wordly wisdom. It lies rather in our strong convictions and indomitable resolves, in enlightened minds and warm hearts, touched by the light of Faith and the flame of Divine love. It lies in the realisation of the fact that ours is an ancient heritage, that our roots go down the centuries to the earliest ages of Christianity; it lies in our earnestness to pass on to succeeding generations what we have received, but enriched by the influence of our own personal lives and the expansion of our apostolic activity.

It is a matter of pure psychology that if you wish to sustain the spirits of a community, one should first indicate what is bright and hopeful, and then proceed to point out the difficulties and problems that face us. That has been my mission wherever I have been during these last twelve months addressing audiences, big and small, in various centres. It has been my policy to get our people to realize first the value of what we actually possess in the spheres of Christian worship and practise and corporate life, so that it may not be with us the case of familiarity breeding indifferenc. From the great gifts we possess we must draw hope for the future. Far too often we take things for granted; and precisely because we have grown into the habit of taking things for granted, we run the risk of insufficiently appreciating the treasures that are ours; and often enough it is because of this lack of appreciation that we are unable to rise securely and generously to the occasion in the defence or advocacy of our rights and privileges.

Here in Malabar, where the traditions are both ancient and great, where evidences of Catholic life and influence abound, there is the danger that you, as Catholics in other parts of the world, might be tempted to rest on your laurels. From those who have received much, much is expected. You have responsibilities to the whole of the Country and the Church in India. The land is fertile, the population is numerous, the percentage of literacy is high. You have the ancient faith, fostered by your strong religious life and your fine educational set-up, with the result that to-day so many of your boys and girls are happy to leave their homes in true missionary spirit to labour in Dioceses which are short of personnel—a situation that is becoming increasingly difficult and complex because of the restrictions imposed on the admission of missionaries from abroad.

From the consciousness then of what is yours, you can draw courage in facing difficulties and hope in solving them. The more we enter into ourselves, and take legitimate pride in our Christian Vocation and in all that it implies, the better fitted we become to tackle problems and explore avenues of approach to the solution of such problems.

But naturally, obviously, it would be fatal to our cause were we to dismiss lightly our difficulties and problems. They are such as to prejudice seriously the progress of Christianity in the land. I have not come all the way from Bombay, setting aside my Diocesan cares, only to point out to you the difficulties, which to-day in all their details are a matter of common knowledge. But perhaps this visit to to Malabar will have served some useful purpose, were I to trace the causes of our problems and indicate the manner in which we might face them. The fundamental and practical question therefore is-what should be the attitude of the Christian community in the present stage of India's history?

a) Above everything, we have to be realistic-which means-not to be dejected or disheartened nor unduly optimistic—but practical, patient and courageous. The patient man is better than the valiant. Storms come, then abate, then die out. We are not allowing ourselves to be moved into a position of living in a fool's paradise. We are

vigilant· We take note of facts, of tendencies, of currents of thought, of movements· We believe that eternal vigilance is the price of liberty· Parents then in the life of the homes have to play their part, protecting their offspring against the inroads of doctrines and practices that would destroy the simplicity and sobriety of our home life; educators of youth in our schools and colleges have a very difficult mission to ensure that they are not content in imparting merely instruction but truly labouring to form the characters of the youth in such wise that on leaving school or college they are able to stand on their own feet·

But in a special manner may we ask ourselves if we are really in close contact wi h the masaes—who will always be, as it has happened in history—at all times and in every place—swayed by false and pretentious appeals· The vigour of our Catholic life is to be judged not merely by the attendance of the faithful in our churches but even more by the zeal and constancy with which the clergy and lay apostles maintain contact with the masses. Where the Church has lost contact with the masses, it has to resort to a variety of experiments to gain their favour· Let us thank God that we have still the people with us· But it will be the beginning of a defeat if we are tempted to take things for granted· As in politics, business and in other worldly affairs, so also in the religious sphere, self-sufficiency is the beginning of the downward decline

b) We have to realize the better our unity in Christ's Mystical Body, so that the problems we are faced with become the common concern of all· Wherever they may exist—they may affect one part more than the other—but intelligent interest in them and active collaboration on the part of one and all are demanded· For united we stand, divided we fall·

*(To be continued)*

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്ക് | 6 | 0 | 0 |
| ആറു മാസത്തേക്ക് | 3 | 0 | 0 |
| ഒറ്റപ്രതി | 0 | 2 | 0 |
| ഇൻഡ്യക്കു വെളിയിൽ | 8 | 0 | 0 |

# ചെകിടർ ദൈവത്തെ അറിഞ്ഞു മഹത്വപ്പെടുത്തുന്നു

ഐക്യനാടുകളിൽ പെട്ട ഡല്ലാസിലെ പ്രഥമ ബാപ്റ്റിസ്റ്റ് ദേവാലയത്തിലെ സൺഡേസ്കൂൾ ക്ലാസ്സിൽ യാതൊരു ശബ്ദവും കേൾക്കപ്പെടുന്നില്ല. എന്നിട്ടും പുൾപിറ്റുകളിൽനിന്നും വിളംബരംചെയ്യുന്നതുപോലെ ദൈവവചനം ശ്രവണപുടങ്ങളിൽ അലയടിച്ചുകൊണ്ടിരിക്കുന്നു. അതേ—മൂകലോകത്തിൽ അധിവസിച്ചുകൊണ്ടിരിക്കുന്ന ഒരു കൂട്ടം ആളുകളാണ് ബൈബിളിലെ തേൻമൊഴികൾ നുകരുന്നത്. അവരുടെ പാസ്റ്ററായ റവ. സി. എസ്. ലാൻഡൻ വിരലുകളുടെ അഗ്രംകൊണ്ട് അടയാളഭാഷമുഖേന പഠിപ്പിക്കുന്നവചനങ്ങൾ അവർ അവരുടെ കണ്ണുകൾകൊണ്ടാണ് കേൾക്കുന്നത്.

ഡല്ലസ്‌നഗരത്തിൽ അധിവസിക്കുന്ന 600 ബധിരന്മാരിൽ 400 പേരും പ്രഥമ ബാപ്റ്റിസ്റ്റ് പള്ളി ഇടവകക്കാരാണ്. സ്വാഭാവികമായിത്തന്നെ ദൈവഭക്തരായ ഇവർ പള്ളിയിൽ വരികയും അങ്ങനെ പ്രവചനം നിവൃത്തിയാകുകയും ചെയ്യുന്നു എന്നാണ് റവ. ലാൻഡൻ പറയുന്നത്. “അന്നാളിൽ ചെകിടന്മാർ പുസ്തകത്തിലെ വചനങ്ങളെ കേൾക്കുകയും കുരുടന്മാരുടെ കണ്ണുകൾ ഇരുളും അന്ധകാരവും നീങ്ങി കാണുകയും സൌമ്യതയുള്ളവർക്കു യഹോവയിൽ സന്തോഷം വർദ്ധിക്കുകയും മനുഷ്യരിൽ സാധുക്കളായവർ യിസ്രായേലിന്റെ പരിശുദ്ധനിൽ ആനന്ദിക്കുകയും ചെയ്യും. (യെശയ്യാവ് 29: 18) ചെകിടന്മാരെ വി: വേദപുസ്തകം പഠിപ്പിക്കുന്നതിൽ ഇടവകക്കാർക്കും സൺഡേസ്കൂൾ പ്രവർത്തകർക്കുമുള്ള ആനന്ദം അളവറ്റതാണ്. അവർ ‘പാടുന്നതും’ ‘ശ്രവിക്കുന്നതും’ വളരെ വിനയത്തോടും ഭക്തിയോടും കൂടിയാണ്. ഇവരുടെ ആരാധനകാണുന്നതുതന്നെ ആത്മപ്രചോദിതമാണ്.

പ്രസംഗം ഒഴിച്ചുള്ള ആരാധനകൾ ഇതരപള്ളികളിലെ രീതിയിൽ ചെകിടർതന്നെ നടത്തുന്നു. എന്നാൽ വേദവായന, ഗാനങ്ങൾ, സൺഡേസ്കൂൾപഠനം, പ്രാർത്ഥനാപാഠങ്ങൾ എന്നിവ അടയാളഭാഷയിലാണ് നടത്തപ്പെടുന്നത്. സംസാരിക്കുന്ന ഭാഷപോലെ അടയാള ഭാഷ ചെകിടർക്കു നല്ല പിടിയുണ്ട്. പാസ്റ്റർ ചൊല്ലിക്കൊടുക്കുന്നതനുസരിച്ചു ചെകിടർ പദങ്ങൾ തെറ്റിക്കാതെ അനുകരിക്കുന്നതു കണ്ടാൽ അതു മനോഹരമായി ആശയം പ്രകടിപ്പിക്കുന്ന സംഭാഷണരീതിയാണെന്നു മനസ്സിലാക്കാം.

ബധിര ദമ്പതികളുടെ പുത്രനായിജനിച്ച പാസ്റ്റർ ലാൻഡൻ സ്ഫുടമായി സംസാരിക്കുന്നതിനുള്ള പ്രായം തികയുന്നതിനു മുമ്പുതന്നെ അടയാളഭാഷ വശമാക്കി. ശ്രവണശക്തിയുള്ള ഒരു പ്രസംഗകനെപോലെ എല്ലാ ഭാവങ്ങളും, ചിത്തവൃത്തികളും പ്രകടിപ്പിച്ചു ശ്രോതാക്കളെ കാര്യം ധരിപ്പിക്കുന്നതിനുള്ള അസാധാരണ കഴിവു ലാൻഡനു സിദ്ധിച്ചിരിക്കുന്നു. ഒരു ഡോക്ടറുടെ ജോലിപോലെ ചെകിടനായ പാസ്റ്ററുടെയും ജോലി ഒരിക്കലും പര്യവസാനിക്കുന്നില്ല. തന്റെ ഇടവകയിൽ പെട്ടതല്ലെങ്കിലും അദ്ദേഹത്തെ സന്ദർശിച്ചാലും അവരെ അറിയുക എന്നുള്ളതു പാസ്റ്ററുടെ ഒരു പ്രധാനകൃത്യമാണ്. ഒരു ഡോക്ടറെപ്പോലെ മരണവക്ത്രത്തിൽനിന്ന് ഒരു രോഗിയെ രക്ഷിക്കുന്നതിനും, ജഡ്ജിയെപ്പോലെ നിയമകാര്യങ്ങൾ തീർച്ചചെയ്യുന്നതിനും ഉള്ള ജ്ഞാനം റവ. ലാൻഡിനുണ്ട്. പ്രശ്നത്തിന്റെ ഇരുവശങ്ങളും അവതരിപ്പിച്ചുകൊണ്ട് അതിന്റെ തീർച്ച കല്പിക്കുന്നതിനായി അതു് അദ്ദേഹം ചെകിടർക്കു വിട്ടുകൊടുക്കുന്നു.

അഞ്ചു സഭാവിഭാഗങ്ങൾ ചെകിടരുടെ ഇടയിൽ വിപുലമായ പ്രവർത്തനങ്ങൾ നടത്തുന്നുണ്ട്. രണ്ടെണ്ണം പ്രാദേശികമായും മൂന്നെണ്ണം ഐക്യനാടുകൾ മുഴുവനായുമാണ് പ്രവർത്തിക്കുന്നത്. ഇതിൽ പ്രബലമായതു ലൂഥറൻ സഭയും, ബാപ്റ്റിസ്റ്റ് സഭയുമാണ്. ലൂഥറൻ സഭ വടക്കും, ബാപ്റ്റിസ്റ്റ് സഭ തെക്കും കാര്യക്ഷമമായി പ്രവർത്തിക്കുന്നു. സതേൺ ബാപ്റ്റിസ്റ്റ് കൺവൻഷന്റെ ഹോം മിഷൻ ബോർഡ് മുഖേനയാണു റവ. ലാൻഡൻ തന്റെ കൃത്യങ്ങൾ നിർവഹിക്കുന്നതു്. ഡല്ലാസ് ഇടവകയിലെ ജോലികൾക്കു പുറമേ ആണ്ടിൽ 25000-ൽപരം മൈൽ സഞ്ചരിച്ചു ദക്ഷിണപ്രദേശത്തുള്ള എല്ലാ ചെകിടർക്കും റവ. ലാൻഡൻ ആധ്യാത്മികജ്ഞാനം നൽകുന്നു. ചെകിടർക്കു ജോലികിട്ടുന്നുള്ള സൌകര്യമുള്ളതിനാൽ അവർ ക്രമേണ പടിഞ്ഞാറോട്ടു കുടിയേറിപ്പാർ

# സഭാസമാധാനവും സ്വാതന്ത്ര്യവും

(ഡീക്കൻ. എം. വി. ജോർജ്ജ് എം. എ. ബി. ഡി. എസ്. റ്റി. എം.)

1954 മെയ് മാസം 21—ാംനു-ശേഷം സഭാ സമാധാനസാധ്യത ദൈവഗത്യാ മലങ്കരയിൽ വർദ്ധിച്ചിട്ടുണ്ടെന്നുള്ളതിനു് രണ്ടു പക്ഷമില്ല. 'സഹോദരൻ' പത്രത്തിലെ പത്രാധിപക്കുറിപ്പിൽ പറഞ്ഞിരിക്കുന്നതുപോലെ, 'വളരെ ബുദ്ധിമാന്മാരുള്ള ഒരു സമുദായത്തിൽ ഏററവും ബുദ്ധശൂന്യമായി പെരുമാറുവാൻ കഴിയുമെന്നതിനു് യാക്കോബായക്കാരുടെ സമുദായക്കേസ്സ് ഒന്നാം തരം തെളിവാണു്. സുപ്രീംകോടതി നൽകിയിരിക്കുന്ന ഇപ്പോഴത്തെ സുവർണ്ണാവസരം നഷ്ടപ്പെടുത്തി വീണ്ടും കേസ്സ് തുടർന്നു കൊണ്ടുപോകയാണെങ്കിൽ അതിനേക്കാൾ അപലപനീയമായ ഒരു ബുദ്ധിശൂന്യത വേറെ ഉണ്ടായിരിക്കുന്നതല്ല. ആകയാൽ എങ്ങനെയെങ്കിലും നമ്മുടെ ഭാവി ശ്രേയസ്സിനെ സഹായിക്കുന്ന ഒരു രാജി ഉണ്ടാകേണ്ടതു അത്യന്താപേക്ഷിതമായിരിക്കുന്നു.

മൂന്നു പോംവഴികൾ ഇപ്പോൾ നമ്മുടെ മുമ്പിൽ ഐക്യത്തിനുവേണ്ടി കാണാവുന്നതാണു്. അവയിൽ ഏററവും അഭിലഷണീയവും ഒന്നാമത്തേതും രണ്ടു പാർട്ടികളും തമ്മിലുള്ള പുനരൈക്യമാണു്. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിനു് ഭംഗം വരുത്താതെ അതു് സാധിക്കുകയും വേണം. ലോകമാസകലം സഭകൾ പരസ്പരം യോജിച്ചു കൊണ്ടിരിക്കുന്ന ഇക്കാലത്തു് ഒരേ വിശ്വാസമുള്ള മലങ്കര സുറിയാനിസഭ അതിനു ആദിമുതലുണ്ടായിരുന്ന യോജിപ്പും സ്വാതന്ത്ര്യവും നഷ്ടപ്പെടുത്തിയതു് ഒട്ടുംതന്നെ ബുദ്ധിയല്ലാ. അന്ത്യോഖ്യായുടെ പ: പാർത്രിയർക്കീസും ഇൻഡ്യൻ ഓർത്തഡോക്സു സഭയുടെ പാത്രിയർക്കീസായ പ: കാതോലിക്കാ ബാവായും തമ്മിൽ പരസ്പരമൈത്രീബന്ധവും തുല്യാവകാശവും സ്ഥാപിക്കുകയാണു വേണ്ടതു്. മെയ് 29—ാംനു-യിലെ മനോരമയിൽ ബഃ കോനാട്ടു് എബ്രഹാം കത്തനാർ ഈ കേസു എന്തിനുവേണ്ടി എന്ന തലക്കെട്ടിൽ ഒരു നല്ല ലേഖനം പരസ്യം ചെയ്തിരുന്നല്ലോ. അതേ മനോരമയുടെ ഒന്നാം പേജിൽ ഇൻഡ്യൻ ക്രിസ്ത്യൻ അസ്സോസിയേഷൻെറ ഡൽഹി ശാഖയുടെ എക്സിക്യൂട്ടീവ് കമ്മററി ഇൻഡ്യൻ സഭ സ്വതന്ത്രമാകാൻ സഹായം നൽകണമെന്നു് വിദേശമിഷ്യനറിമാരോടു് അഭ്യർത്ഥിക്കുന്ന' ഒരു പ്രമേയം പാസ്സാക്കിയതായും റിപ്പോർട്ടു കണ്ടു. സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള അഭിലാഷം ഇൻഡ്യാ ഒന്നാകെ നടമാടുന്ന ഈ നവീനപരിതസ്ഥിതിയിൽ പ്രത്യേകിച്ചു് അന്ത്യോഖ്യൻ ബന്ധം ഒരു അധീശത്വമായി പരിണമിക്കാതിരിക്കാൻ നോക്കേണ്ടതാണു്. നമ്മുടെ ഭാവിക്കു് അതു ദോഷമായേക്കാം. എന്നാൽ പ: പാർത്രിയർക്കീസിനു ചില പ്രത്യേക അവകാശപദവികൾ സമാധാനത്തിലെത്തിച്ചേരുന്ന സഭ നിലനിറുത്തുന്നതു് നമ്മുടെ ഉൾഭരണസ്വാതന്ത്ര്യത്തെ ബലികഴിക്കാതെ സാധിക്കാവുന്നതാണല്ലോ

സ്വാതന്ത്ര്യനഷ്ടം വരാതെ മേല്പറഞ്ഞതുപോലെയുള്ള പുനരൈക്യത്തിനു് സാധ്യമല്ലെന്നുവന്നാൽ രണ്ടാമത്തെ പോംവഴി, ഒരു വീട്ടിലെ രണ്ടു സഹോദരന്മാർ ഭാഗംവച്ചു് പിരിയുന്നതുപോലെ പൊതു സ്വത്തുക്കൾ ജനസംഖ്യാനുപാതികമായ രീതിയിൽ ന്യായമായി വിഭജിക്കുക എന്നുള്ളതാണു്. താദൃശമായ വിഭജനത്തിനു് ഇരു പക്ഷക്കാരും സമ്മതിച്ചാൽ ആ അടിസ്ഥാനത്തിന്മേൽ കേസു് പിൻവലിക്കുന്നതിനു് നിയമവിദഗ്ദ്ധന്മാർക്കു ഒരു പോംവഴി നിർദ്ദേശിച്ചുകൂടേ? പഴയസിമ്മനാരി പരുമല സിമ്മനാരി എന്നീ ചരിത്രപ്രധാനമായ സ്ഥാപനങ്ങളും എം. ഡി. സിമ്മനാരി, നേന്ത്രവേലി കായൽ മുതലായ പൊതു സ്വത്തുക്കളും ഏതെങ്കിലും ഒരു പാർട്ടിക്കു് വന്നുചേരുക എന്നയാഗ്രഹമല്ല ഈ കേസു് മുമ്പോട്ടുകൊണ്ടുപോകാൻ സമുദായത്തെ പ്രേരിപ്പിച്ചിട്ടുള്ളതെന്നാണു് ഞാൻ ധരിച്ചിട്ടുള്ളതു്. വട്ടിപ്പണത്തിൻെറ പലിശ വാങ്ങാനും മററുമുള്ള അവകാശസ്ഥാപനമാണു് ലക്ഷ്യം. അതുകൊണ്ടു ന്യായമായ അടിസ്ഥാനത്തിന്മേൽ രണ്ടുകൂട്ടർക്കുമായി ഇവ വിഭജിക്കപ്പെടേണ്ടതാണു്. പുനരൈക്യം നടക്കുന്നില്ലെങ്കിൽമാത്രമേ ഈ രണ്ടാമത്തെ പോംവഴി പ്രായോഗികമാക്കാവു. ഇതിനോടുകൂടത്തന്നെ മൂന്നാമത്തെ മാർഗ്ഗമായി പറയുവാനുള്ളതു് മെയ് 30—ാംനു-ലെ ചർച്ചുവീക്ക്ലിയുടെ മുഖപ്രസംഗത്തിൽ സൂചിപ്പിച്ചിരിക്കുന്ന ഒരു തല്ക്കാല സമാധാന ഉടമ്പടി അത്രേ. രണ്ടു ഭരണരീതിയിൽത്തന്നെ പത്തു കൊല്ലക്കാലത്തേക്കു അവരവരുടെ നിലയനുസരിച്ചു് കാര്യങ്ങൾ നിർവഹിക്കുകയും വാശിയും വൈരാഗ്യവും അററി വരുന്ന ഒരു പുതിയ പരിതസ്ഥിതിയിൽ പുതിയ ഒരു തലമുറയിലെ നേതാക്കന്മാർ ശാശ്വതമായ ഒരു സന്ധിയെപ്പററി അന്നു ആലോചനകൾ നടത്തുവാനുള്ള സാദ്ധ്യത അടസ്സാതെ ഒരു തല്ക്കാലസന്ധിക്കു് ഇരു കക്ഷികളും ചേർന്നു് ഒപ്പുവക്കുവാൻ അവസരം നൽകുകയും ചെയ്യാൻ സാദ്ധ്യമല്ലെ? യുദ്ധകാലത്തു വെടിനിറുത്തൽ സന്ധി ഉണ്ടാക്കുന്നതുപോലെ ഒരു കേസു നിറുത്തൽ സന്ധി തൽക്കാലം ഉണ്ടാക്കുന്നതു് ഏതുകൊണ്ടും പ്രോത്സാഹജനകമായിരിക്കും. കേസ്സ് നടത്തി പരിശീലിച്ചിരിക്കുന്ന ആളുകൾക്കു് പത്തു വർഷത്തേക്കു് കേസ്സുകൂടാതെ കഴിയുവാൻ സാധിച്ചാൽ അതു അതിൽത്തന്നെ ഒരു നേട്ടമായിരിക്കും. കൂടാതെ ആ പത്തു വർഷത്തിനുള്ളിൽ കുറെക്കൂടി ഉത്തമമായ മാർഗ്ഗം നമുക്കു തെളിഞ്ഞു വന്നുവെന്നും വരാം. മലങ്കര സഭയ്ക്കു ഒരു കാതോലിക്കാ ഒഴിച്ചുകൂടാൻ വയ്യാത്തതാണെന്നു പാത്രിയർക്കീസ്,

---

...ത്തുവരുന്നു. ദേവാലയത്തിൽ ആരാധനയ്ക്കു പോകുന്ന ചെകിടർ മിക്കവാറും പടിഞ്ഞാറുഭാഗത്തു, നടുവിലും തെക്കും, തെക്കുപടിഞ്ഞാറും ആണു് നിവസിക്കുന്നതു്.

വലിയ ലോസ് ആൻജലീസ് പ്രാന്തത്തിൽ പതിനായിരം ചെകിടർ പാർക്കുന്നു. അവിടെ ഇവർക്കുവേണ്ടി മൂന്നു പള്ളികളുമുണ്ടു്. ആധ്യാത്മിക രംഗങ്ങളിൽ പ്രവർത്തിക്കുന്നതിനു വേലക്കാരെ ധാരളമായി ഉടനടി ആവശ്യമുണ്ടു്. ചെകിടരായ മാതാപിതാക്കന്മാരുടെ സന്താനങ്ങൾ ചെകിർടക്കുവേണ്ടി തങ്ങളുടെ ജീവിതം സമർപ്പിക്കുന്നു. ഡല്ലാസ് ഇടവകയിൽ ജോലി ചെയ്യുന്നതിനു രണ്ടു ആൺ കുട്ടികളും, ഒരു പെൺ കുട്ടിയും പോയിക്കഴിഞ്ഞു. കാർട്ടർ ബോർഡൻ എന്ന ചെകിടനായ യുവാവു് ബെയ്ലർ സർവകലാശാലയിൽ നിന്നും പ്രശസ്തമായ വിധത്തിൽ ഡിഗ്രി സമ്പാദിച്ചിരിക്കുന്നു. ഇദ്ദേഹം ഇപ്പോൾ ന്യൂഓർലിയൻസിലുള്ള ബാപ്റ്റിസ്റ്റ് തിയോളജിക്കൽ സിമ്മനാരിയിൽ പഠനം നടത്തിക്കൊണ്ടു് ആ പ്രദേശത്തു ചെകിടരുടെ ഇടയിൽ ജോലി ചെയ്തുവരുന്നു. ചെകിടരായ ഇവ[illegible]ർ ഈ വിവിധരീതികളിൽ പ്രവ[illegible]ത്തിക്കുമ്പോൾ നയനശ്രവണേന്ദ്രിയ[illegible]ുള്ള വായനക്കാരാ നീ ക്രിസ്തു[illegible]വേണ്ടി എന്തു ചെയ്യുന്നു?

പാർട്ടിയിൽപെട്ടിരിക്കുന്നവർക്കു ഇപ്പോൾ ബോദ്ധ്യമായിരിക്കുന്ന നിലയ്ക്കു ദശവത്സരസന്ധിക്കു ശേഷം ഇരുകൂട്ടരും ഒരേ കാതോലിക്കായുടെ പിൻപിൽതന്നെ അണി നിരന്നേക്കുമെന്നും പ്രതീക്ഷിക്കാം.

മുൻപുണ്ടായിട്ടുള്ള പല സമാധാനാലോചനകളും പരാജയപ്പെട്ടിട്ടുള്ളതു് മലങ്കരയിലുള്ള രണ്ടു കക്ഷികളും യോജിച്ചാൽതന്നെയും മാർ യൂലിയോസുമെത്രാപ്പോലീത്തായും പ: പാർത്രിയർക്കീസുബാവായും ആ യോജിപ്പിനെ അംഗീകരിക്കാതിരുന്നേക്കാമെന്നുള്ള സംശയ നിലയാണു്. മേലാൽ അങ്ങനെ വരാതിരിക്കേണ്ടതിനു് ഇവിടെ ഇരുവരും യോജിക്കുന്ന കാര്യത്തിൽ അവിടെ നിന്നു പ്രതിബന്ധമുണ്ടാകയില്ലഎന്നൊരു പ്രസ്താവന നേരത്തെ അവരിൽനിന്നു ലഭിക്കുന്നതു് സമാധാനാലോചനകൾക്കു സഹായമാകും.

ഈലേഖനത്തിലെ അഭിപ്രായങ്ങൾ പാത്രിയർക്കീസുഭാഗത്തുള്ളവരുടെ മനഃശാസ്ത്രപരമായ ഇപ്പോഴത്തെ നിലയെ ശരിയായി മനസ്സിലാക്കാതെയാണെന്നു ചിലർക്കു തോന്നിയേക്കാം. എന്നാൽ സ്വാതന്ത്ര്യപ്രേമികളായി ആ ഭാഗത്തുള്ളവർ ഏതു സദുദ്ദേശത്തോടുകൂടിയാണു് ഈ വീക്ഷണഗതികൾ എഴുതിയിരിക്കുമെന്നു് മനസ്സിലാക്കുമെന്നു പ്രതീക്ഷിക്കുന്നു

Eternal vigilance is the price of freedom(രാപ്പകൽസസൂക്ഷ്മംകാവലിരുന്നില്ലെങ്കിൽ സ്വാതന്ത്ര്യം നഷ്ടപ്പെടും എന്ന ആംഗ്ലേയചൊല്ലിൻെറയാഥാർത്ഥ്യത ഇത്തരുണത്തിൽ ആരുംവിസ്മരിക്കാതിരിക്കുവാൻഇവരേഖപ്പെടുത്തുന്നുവെന്നേയുള്ളു. കഴിഞ്ഞയാഴ്ച മാർ യൂലിയോസ് മെത്രാപ്പോലീത്തായുമായി സഭാ സമാധാനസാദ്ധ്യതകളെക്കുറിച്ചു് ഈ ലേഖകൻ അര മണിക്കൂറോളം സംഭാഷണം നടത്തി. ഓർത്തഡോക്സ് രീതിയനുസരിച്ചു് വിവിധപാത്രിയർക്കീസന്മാർക്കു് സമാവകാശമാണെന്നുള്ള യാഥാർത്ഥ്യം അദ്ദേഹത്തോടു ഞാൻ പറയുകയുണ്ടായി എന്നാൽറോമാസഭയിൽ എല്ലാവർക്കും തലവനായ ഒരു പോപ്പുണ്ടെന്നുള്ള ഭരണരീതിയല്ലേന്താണു തെറ്റെന്നു് അദ്ദേഹം പറയാതിരുന്നില്ല. റോമൻ സമ്പ്രദായം മലങ്കരസഭയുടെ ഭരണസമ്പ്രദായമായി ഈ തലമുറയിൽ രണ്ടു കക്ഷിയുള്ള ആരും അഭിലഷിക്കുന്നില്ലെന്നാണു് ഞാൻ ധരിക്കുന്നതു്. ഓർത്തഡോക്സ് എന്ന പേരിനെപ്പററി വളരെ അജ്ഞതയുള്ളതായി എനിക്കറിയാം.

അന്തോക്യാ പാത്രിയർക്കീസിൻെറ കീഴിൽ ന്യൂയോക്കിനടുത്തു് നോർത്തുബർഗൻ എന്ന സ്ഥലത്തു് ഒരു പള്ളിയുണ്ടു്. അതിൻെറ പേരു് യാക്കോബായ പള്ളി എന്നല്ല (Assyrian Orthodox Church) അസ്സീരയൻ ഓർത്തഡോക്സ് സഭ എന്നാണു്. പ: പാത്രിയർക്കീസുമായുള്ള ബന്ധം സുസ്ഥിരമായി നാം നിലനിറുത്താൻ തീരുമാനിച്ചാലും ഇന്ത്യൻ ഓർത്തഡോക്സ് സഭ എത്ര ശരിയായ പേരോ, അതു സമ്മതിക്കാത്തപക്ഷം സിറിയൻ ഓർത്തഡോക്സ് സഭ എന്ന പേരെങ്കിലുമോ മലങ്കരയിലെ യോജിച്ച സഭയ്ക്കുണ്ടായിരിക്കേണ്ടതാണു്. യാക്കോബായസഭ എന്നതു ചരിത്രപരമായി ചില തെററിദ്ധാരണകൾ നൽകുന്ന ഒന്നാണു്. പുറജാതികൾ ഇന്ത്യയിൽനിന്നു ചേരേണ്ടതാകയാൽ നാം സിറിയൻ എന്ന പേരു വച്ചുകൊണ്ടിരിക്കുന്നതു് അപ്രസക്തമെന്നു മാത്രമല്ല അങ്ങനെ ചേരുന്നവർക്കു് അതു് ഇഷ്ടവുമല്ല എന്നുള്ളതു് അവരിൽ ചിലരിൽനിന്നു മനസ്സിലായിട്ടുണ്ടു്. അവസാനമായി സഭാസ്നേഹികളെ ഓർപ്പിക്കുവാനുള്ളതു് ഈ വിധിനിർണ്ണായകഘട്ടത്തിൽ സഭാസമാധാനത്തിനു വേണ്ടി അഭ്യുതപൂർവ്വമായ അഭിലാഷത്തോടും വിനയത്തോടും കൂടി ഏവരും പ്രാർത്ഥിച്ചുകൊണ്ടിരിക്കണംഎന്നുള്ളതാണു്. മാനുഷികമായ താല്പര്യങ്ങൾക്കതീതമായ രീതിയിൽ ദൈവതിരുമനസ്സിനനുയോജ്യമായ വിധത്തിലുള്ള ഒരു സമാധാനമാണു സഭയിൽ പുനസ്ഥാപിക്കപ്പെടേണ്ടതു്. അതു മനസ്സിലാക്കുവാൻ സമാധാനാലോചനാർത്ഥം ഇരുഭാഗത്തുനിന്നും നിയോഗിച്ചിട്ടുള്ളവർക്കു പ്രത്യേക ബുദ്ധിയും ദീർഘദൃഷ്ടിയും ദൈവം നൽകുവാൻ അനുതാപഹൃദയത്തോടേ നാം പ്രാർത്ഥിക്കണം. 'സകല നല്ല ദാനങ്ങളുടെയും ഉറവയായ ദൈവതിരുമുഖത്തുനിന്നു് ആശ്വാസകാലം വരാതിരിക്കുമോ?

# സമുദായക്കേസും സുറിയാനി സഭയും

നൂലാമാലപോലെ നീണ്ടുകിടക്കുന്ന സമുദായക്കേസ് സുപ്രീംകോടതി വിധിയോടുകൂടി വീണ്ടും അനിശ്ചിതമായ ഒരു സ്ഥിതിയിലേക്കു് എത്തിച്ചേർന്നിരിക്കയാണല്ലോ. മലങ്കരസഭയുടെ ആത്മീയജീവനെ നിരന്തരം ഊററിക്കുടിക്കുകയും ജീവനാഡിയായിരിക്കേണ്ട സുവിശേഷയത്നങ്ങളിൽ നിന്നും താൽക്കാലികമായ അപ്രധാന കാര്യങ്ങളിൽ സർവ്വ ശ്രദ്ധയും ചെലുത്തുവാൻ നിർബന്ധിക്കുകയും ചെയ്തുകൊണ്ടിരുന്ന ഈ ഗൗരവപ്രശ്നം ഇന്നു് ഒരുപ്രത്യേകസഭാവിഭാഗത്തിൻെറ ശ്രദ്ധയെ മാത്രമല്ല, കേരളത്തിലെ എന്നല്ല, ഭാരതത്തിലെ ഒന്നാകെയുള്ള ക്രിസ്തീയ സഭയുടെ സാക്ഷ്യത്തിൽ തൽപ്പരരായ ഓരോരുത്തരുടെയും സജീവചിന്ത ഹഠാൽ ആകർഷിക്കുന്നുണ്ടു് എന്നതാണു് ഞങ്ങളുടെ അഭിപ്രായം.

ഇതു ഒരു സഭാ വിഭാഗത്തെമാത്രം ബാധിക്കുന്ന ഒരു പ്രശ്നമല്ല എന്നതാണു് ഞങ്ങളുടെ അഭിപ്രായം. ഏതെങ്കിലും ഒരു വിഭാഗത്തിൻെറ ജീവൻെറഅടിസ്ഥാനത്തിലായിരിക്കും സഭയെഒന്നാകെ അക്രൈസ്തവർ വിധിക്കുവാൻ പോകുന്നതു്. അതുപോലെ സാന്മാർഗ്ഗിക ജീവികളെന്ന നിലയിൽ ഇതര സഭകളുടെ കുറവുകളെ വീക്ഷിച്ചുകൊണ്ടു് വെറുതെ മാറിനിൽക്കുക കേവലം അസാദ്ധ്യമാണെന്നുള്ളതു് അനുഭവഗോചരമാണു്. യാക്കോബായക്കാരുടെ മാത്രം ഒരു പ്രശ്നമായി ഇതിനെ തള്ളി കൈയൊഴിയുവാൻകഴിഞ്ഞകാലത്തു വിചാരിച്ചതല്ലേ. ഒരുവിധത്തിൽ ഇന്നു മാർത്തോമ്മാ സഭയുടെ അന്തരീക്ഷത്തെ മലീമസമാക്കിക്കൊണ്ടിരിക്കുന്ന ലഘുലേഖാ പ്രസ്ഥാനത്തിനു വഴിതെളിച്ചതും കോടതി കയററത്തിലുള്ള ലജ്ജ മാററിക്കളഞ്ഞതും എന്നു ചിന്തിക്കേണ്ടതാണു്. ഏതായാലും കേരളത്തിലെ സഭയുടെ ഏതെങ്കിലും വിഭാഗത്തിൻെറ കുറവുകളും നേട്ടങ്ങളും നമ്മുടെ പൊതുസ്വത്താണെന്നുള്ള ചിന്ത ഇനിയും യഥാർത്ഥമാകേണ്ടിയിരിക്കുന്നു. അതുകൊണ്ടു യാക്കോബായസഭ ഇന്നു് അഭിമുഖീകരിക്കുന്ന പ്രശ്നം കേരളത്തിലെ ക്രിസ്തീയ സഭയുടെ ഒന്നാകെയുള്ള അനുതാപത്തിലേക്കും പാപബോധത്തിലേക്കും വഴി നടത്തേണ്ടതാണു്.

സമുദായക്കേസ് ഇന്നു് എത്തിച്ചേർന്നിരിക്കുന്ന പരിതഃസ്ഥിതി, ഇരുഭാഗത്തും ആത്മീയതീക്ഷ്ണതയുള്ള നേതൃത്വത്തിനു പ്രവർത്തിക്കുന്നതിനുള്ള ഒരു ആഹ്വാനമാണു് എന്നു ഞങ്ങൾ കരുതുന്നു. ക്രിസ്തീയസ്നേഹവും പരസ്പരസഹിഷ്ണുതയും ലോകത്തിനു വെളിപ്പെടുത്തിക്കാണിക്കുവാനുള്ള അവസരം ഇനിയും പൂർണ്ണമായി നഷ്ടപ്പെട്ടിട്ടില്ല. ആവശ്യമായ വിശാലദർശനവും, വിദൂരവീക്ഷണവുമുള്ള നേതാക്കന്മാരെ ദൈവം എഴുന്നേൽപ്പിക്കട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഒത്തുതീർപ്പിനു് അവ[illegible]ശ്യമായ അന്തരീക്ഷം ഇടവകകളിൽ സഭ ഒന്നാകെയും സൃഷ്ടിക്കുവാൻ ഉത്തേജിതരായ യുവതീയുവാക്കന്മാർക്കു ക[illegible]

# ക്രൈസ്തവലോകവാർത്തകൾ

(കെ. വി. എം.)

## ഞായറാഴ്ച ബിസ്സിനസ്സിനു പററിയ ദിവസം

ഞായറാഴ്ചകൾ തെററായവിധത്തിൽ കഴിച്ചുകൂട്ടുന്നവരാണു് ബ്രിട്ടന്റെ ഏററവും വലിയ ശത്രുക്കളെന്നത്രേ യുദ്ധകാലത്തു ബോംബേറുകൊണ്ടു നശിച്ച ലണ്ടനിലെ ഒരു ചാപ്പൽ പുനഃപ്രതിഷ്ഠ ചെയ്തുകൊണ്ടു് കാൻറർബറി ആർച്ചുബിഷപ്പ് ഡോ. ജിയോഫ്റിഫിഷർ പ്രസ്താവിച്ചതു്. അദ്ദേഹം ഇപ്രകാരം തുടർന്നു. ഈ രാജ്യത്തു ബിസ്സിനസ്സിനും വ്യവസായത്തിനും ഞായറാഴ്ചയാണു് ഏററവും നല്ലദിവസം. അതുകൊണ്ടു് മറെറാരു ദിവസം വ്യാപാരം നടത്താനിരിക്കുന്നതിനേക്കാൾ കൂട്ടതൽ നഷ്ടമാണു് ഞായറാഴ്ച ഉപയോഗിക്കാതിരുന്നാലുണ്ടാകുന്നതു്. ഞായറാഴ്ചയാണു് ജനങ്ങൾക്കു് അദ്ധ്യാത്മിക സമാധാനം നൽകുന്നതു്. അതില്ലാതെ ആർക്കും പ്രവർത്തിക്കുവാൻ സാദ്ധ്യമല്ല.

## പ്രത്യേക അനുവാദം നൽകി

കഴിഞ്ഞ ലോകമഹായുദ്ധത്തിൽ റഷ്യയ്ക്കു യുദ്ധസാമഗ്രഹികൾ എത്തിച്ചുകൊടുത്ത സഖ്യകക്ഷിയിലെ നാവികന്മാരുടെ സ്മശാനത്തിൽ പ്രാർത്ഥനകഴിക്കുന്നതിനു് ഒരു ബ്രിട്ടീഷ് ചാപ്ളെയിനായ റവ. ഹതേൽസ്സ് ഐഷർവുഡിനു സോവ്യററധികൃതർ പ്രത്യേക അനുവാദം നൽകി. ആകെയുള്ള 27 ശവകുടീരങ്ങളിൽ ഏഴെണ്ണം പാകിസ്ഥാനികളുടേതാണത്രേ.

## ബാങ്ക്നോട്ടിൽ പുതിയപടം

ജൂൺമാസത്തിൽ ഗ്രീക്കു ഗവണ്മെൻറു് പുറപ്പെടുവിക്കുന്ന ബാങ്കുനോട്ടുകളിൽ ബൈബിളിൽ പറഞ്ഞിരിക്കുന്ന സംഭവങ്ങളുടെ ചിത്രങ്ങൾ മുദ്രണം ചെയ്യുന്നതാണു്. ഒരിനം നോട്ടിൽ സെൻറ്പോളിന്റെ പടം ഉണ്ടായിരിക്കും. നോട്ടുകൾ എല്ലാവരും ഭദ്രമായി സൂക്ഷിക്കുന്നതിനാൽ വി. വേദപുസ്തകത്തിലെ സംഭവങ്ങൾ നോട്ടുകൾ ജനങ്ങളോടു മന്ത്രിച്ചുകൊണ്ടിരിക്കും. പണത്തെ അമിതമായി സ്നേഹിക്കുന്നവനേയും ദൈവം വിടുകയില്ലത്രേ.

## ആംഗ്ലിക്കൻ പ്രതിനിധികൾ

അടുത്ത ആഗസ്റ്റുമാസം 4 മുതൽ 13 വരെ അമേരിക്കയിലെ മിനിയാപോലീസിൽവച്ചു നടത്തപ്പെടുന്ന ആംഗ്ലിക്കൻ കോൺഗ്രസ്സിൽ ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നും 425 പ്രതിനിധികൾ സംബന്ധിക്കുന്നതാണു്.

## കമ്മ്യൂണിസത്തിനു പ്രതിവിധി

"വെടിയുണ്ടകൾകൊണ്ടു തെററായ ആശയങ്ങളെ നശിപ്പിക്കുന്നതിനു സാദ്ധ്യമല്ല. നാം സത്യം ഉന്നതമായ ആശയങ്ങൾ, അന്യൂനമായ തത്വസംഹിത എന്നിവകൾ കൊണ്ടു വേണം കമ്മ്യൂണിസത്തെ എതിർക്കുകയും നശിപ്പിക്കുകയും ചെയ്യേണ്ടതെന്നു" മി. ചാൾസ് വിൽസൺ സൗത്ത്കരോളിനാ സർവകലാശാലയിൽ ചെയ്ത ഒരു പ്രസംഗത്തിൽ പറഞ്ഞിരിക്കുന്നു.

## ബില്ലിഗ്രഹാമിന്റെ ലണ്ടൻ പ്രസംഗം

ലണ്ടൻ നഗരത്തിന്റെ പരിസരപ്രദേശങ്ങളിൽ നിവസിക്കുന്നവർക്കുവേണ്ടി സുപ്രസിദ്ധ സുവിശേഷകനായ ബില്ലിഗ്രഹാം നടത്തിയ അവസാനയോഗത്തിൽ മഴച്ചാററലും തണുപ്പും ഉണ്ടായിരുന്നിട്ടും ഒരുലക്ഷത്തിഇരുപതിനായിരം ജനങ്ങൾ സംബന്ധിച്ചിരുന്നു. അവസാനമായി യഹോവയുടെ പക്ഷത്തു ആരുണ്ടെന്നുള്ള ചോദ്യത്തിനു ആയിരക്കണക്കിനാളുകൾ മുമ്പോട്ടുവന്നു തങ്ങളെത്തന്നെ സമർപ്പിക്കുകയുണ്ടായി. പിന്നിലിരുന്നവരിൽ എന്തെങ്കിലും തീരുമാനംചെയ്തവർ തങ്ങളുടെ തുവാല വീശട്ടെ എന്നു പറഞ്ഞപ്പോൾ വെള്ള തുവാലകളുടെ ഒരു വലിയകുന്നു് അവിടെ ഉണ്ടായി. ഒടുവിൽ ശാന്തമായജനക്കൂട്ടത്തെ കാൻറർബറി ആർച്ചുബിഷപ്പ് ആശീർവദിച്ചു. പട്ടണത്തിന്റെ മററുഭാഗങ്ങളിലും നടത്തപ്പെട്ട യോഗങ്ങളിൽ ലക്ഷക്കണക്കിനാളുകൾ തടിച്ചുകൂടിയിരുന്നു. ക്രിസ്തീയസഭയുടെ അംഗങ്ങളായ ഇവരിൽ അഭൂതപൂർവമായ ആത്മീയപ്രബുദ്ധതയാണുണ്ടായിട്ടുള്ളതു്. പ്രസംഗചാതുര്യമോ, സംഗീതമാധുര്യമോ അല്ല ദൈവാത്മാവിന്റെ പ്രേരണയ്ക്കു മനുഷ്യാത്മാവു കീഴടങ്ങുകയാണാവശ്യമായിട്ടുള്ളതെന്നത്രേ ബില്ലിഗ്രഹാം പ്രസ്താവിച്ചതു്. ലണ്ടനിൽ ബില്ലിഗ്രഹാം നടത്തിയ പ്രസംഗയോഗത്തിൽ ബിഷപ്പ് സി. കെ. ജേക്കബ് തിരുമേനിയും സംബന്ധിക്കുകയുണ്ടായി. ബിഷപ്പുതിരുമേനിയുടെ ഒരു കത്തിൽ ഇപ്രകാരം കാണുന്നു.

ഞാൻ ന്യൂകാസ്സിലേക്കു പോകുന്നതിനുമുമ്പ ബില്ലിഗ്രാമിന്റെ ലണ്ടൻ ക്രൂസേയിഡ്യോഗത്തിൽ ഒന്നിൽ പോയി സംബന്ധിച്ചു. അദ്ദേഹവുമായി പരിചയപ്പെട്ടു. ആ മഹായോഗത്തിൽ പതിമൂവായിരത്തിൽപ്പരം ആളുകളുണ്ടായിരുന്നു. പ്രസംഗാനന്തരം അദ്ദേഹത്തിന്റെ ആവശ്യപ്രകാരം ഞാൻ ആശീർവ്വാദംപറഞ്ഞു. വളരെ ആളുകൾ മനന്തിരുവിലേക്കു പ്രതിദിനം വരുന്നുണ്ടു്. അവരെ സ്വീകരിപ്പാനും സഹായിപ്പാനും ഏർപ്പെടുത്തപ്പെട്ടിരിക്കുന്ന ക്രമീകരണം അത്ഭുതകരമത്രേ. ഞാൻ പോയിരുന്ന ദിവസം ആയിരത്തിരുനൂറോളം ആളുകളെ സ്വീകരിച്ചു ഉപദേശിക്കുന്നതു കാണുന്നതിനിടയായി. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ വളരെ ലളിതവും വേദവാക്യങ്ങളെ അടിസ്ഥാനപ്പെടുത്തിയവയും ബഹുനിശ്ചയത്തോടുകൂടിയവയുമാണു്. കൂടാതെ ഞായറാഴ്ചകളിൽ യോഗങ്ങൾ നടത്തുന്നില്ല. ഞായറാഴ്ച എല്ലാവരും അവരവരുടെ പള്ളികളിൽ പോകുന്നതിനു പ്രത്യേകം അദ്ദേഹം പറയുന്നതു വളരെ തൃപ്തികരമായി എല്ലാവരും കരുതുന്നു. പുതിയ അനുഭവങ്ങളിലേക്കു ലക്ഷക്കണക്കിനു് ആളുകൾ കൊണ്ടുവരപ്പെടുന്നു എന്നതു ഏററവും സന്തോഷാവഹമായ കാര്യമാണു്. മെയ് 22-ാംനു ആണു് ഈ യോഗങ്ങൾ ഇവിടെ അവസാനിക്കുന്നതു്. ദൈവേഷ്ടമായാൽ അദ്ദേഹം ഇന്ത്യയിൽ പ്രവർത്തനത്തിനായി വരുന്നതിനു ആലോചനയുണ്ടു്. പരിശുദ്ധാത്മാവിന്റെ ശക്തിയേറിയ വ്യാപാരം സമൃദ്ധിയായി തുടർന്നുകൊള്ളേണ്ടതിനു നമുക്കും പ്രാർത്ഥിച്ചുകൊള്ളാം. ദൈവമായ കർത്താവിന്റെ കൃപ നിങ്ങൾ എല്ലാവരോടുംകൂടെ ഇരിക്കുമാറാകട്ടെ.

---

യുണ്ടു്. ഇതര സഭാവിഭാഗങ്ങളിലെ യുവജനങ്ങളുടെ ആത്മാർത്ഥമായ പിന്തുണ അവർക്കുണ്ടായിരിക്കുമെന്നു ഞങ്ങൾക്കുറപ്പുണ്ടു്. ഭാരതത്തിന്റെ പ്രകാശനത്തിനായി നൂററാണ്ടുകൾക്കുമുമ്പ് ദൈവത്തിന്റെ ദിവ്യഉദ്ദേശത്തിൽ ഇവിടെ കത്തിക്കപ്പെട്ടതായ ദീപം ഇനിയും എരിഞ്ഞു പ്രകാശിക്കുകയും അതിന്റെ കിരണങ്ങൾ ഹിമാചൽപ്രാന്തങ്ങളേയും അതിക്രമിച്ച് വിദൂരദിക്കുകളിലും എത്തിച്ചേരുവാൻ ഇടയാകണമേ എന്നു പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

(സ്ലത്തു്)

## വാരപഞ്ചാംഗം

| | ജൂൺ | ഇടവം |
|---|---|---|
| ഞായർ | 13 | 30 |
| തിങ്കൾ | 14 | 31 |
| ചൊവ്വാ | 15 | 1 |
| ബുധൻ | 16 | 2 |
| വ്യാഴം | 17 | 3 |
| വെള്ളി | 18 | 4 |
| ശനി | 19 | 5 |

### Thought for the Week

The result of trusting to the profitmotive has been the strange phenomenon of "poverty in the midst of plenty" and the only solution proposed by these who relay on the profit-motive is to abolish the plenty.

Archbishop Temple.

THE CHURCH WEEKLY

# സുബോധം തകർക്കുന്ന വാശിഭ്രാന്ത്

മുൻമന്ത്രി ശ്രീ. കെ. അയ്യപ്പൻ ഒരു യുക്തിവാദിയാണ്. അതായത് ഈശ്വരവിശ്വാസം യുക്തിക്കുചേരുന്നതല്ലെന്നും, മതം മനുഷ്യനെ മയക്കുന്ന ഒരുതരം കറുപ്പാണെന്നും സുഭദ്രമായ ഒരു സാമൂഹ്യവ്യവസ്ഥിതിയെ അപകടത്തിലാക്കുന്ന ഭിന്നതകൾ ആണ് സംഘടിതമതങ്ങളുടെ സംഭാവനകൾ എന്നുംവിശ്വസിക്കുന്നഒരു ബുദ്ധിമാനാണദ്ദേഹം. ലോകചരിത്രത്തിൽ മതത്തിന്റെ പേരിൽ വരുത്തിക്കൂട്ടിയിരിക്കുന്ന അനേകം വിക്രിയകളെ നിരീക്ഷിക്കുന്നവർ അദ്ദേഹത്തിന്റെ നിഗമനത്തിൽ എത്തിച്ചേരുന്നെങ്കിൽ അത്ഭുതപ്പെടുവാനില്ല. യുക്തിബോധത്തോടുകൂടിതത്വചിന്തകളെ അപഗ്രഥനം ചെയ്യുന്ന അനേകം ഋജുബുദ്ധികൾ ആ നിഗമനത്തിൽ എത്തിച്ചേർന്നിട്ടുണ്ട്. ഇൻക്വിസിഷൻ എന്ന പ്രസിദ്ധമായമതപീഡനവിക്രിയകൾ മതാനുയായികൾ നടത്തിയതാണ്. കുരിശുയുദ്ധം മതത്തിന്റെ പേരിലാണ് നടന്നത്. പ്രോട്ടസ്റ്റന്റു സഭകളും റോമൻ കത്തോലിക്കാസഭയും തമ്മിലുണ്ടായിട്ടുള്ള അനേകം സംഘട്ടനങ്ങൾ മതാനുയായികളാണ് നടത്തിയിട്ടുള്ളത്. മഹമ്മദുമതം പ്രചരിപ്പിക്കാൻ നടന്നിട്ടുള്ള കൊള്ളയും കൊലയും ഇൻഡ്യാചരിത്രത്തിൽ തന്നെയുള്ള സംഭവങ്ങളാണ്. ലോകമഹായുദ്ധങ്ങൾ തന്നെ മതസംസ്കാരവൈശിഷ്ട്യങ്ങളെ നിലനിറുത്താനാണെന്നും ക്രൈസ്തവരാഷ്ട്രീയ ശക്തികൾ അവകാശപ്പെടുന്നുണ്ട്. ആ ചരിത്രസംഭവങ്ങളുടെ ലിസ്റ്റിൽ യാക്കോബായ സമുദായത്തിന്റെ നാൽപത്തിയഞ്ചു കൊല്ലത്തെകേസ്മത്സരത്തേയും ശ്രീ അയ്യപ്പൻ ഉൾപ്പെടുത്തി മാനിച്ചിട്ടുണ്ട്. അനേകം ബുദ്ധിമാന്മാരുള്ളയാക്കോബായ സമുദായംബുദ്ധിശൂന്യമായി പ്രവർത്തിക്കുന്നത് കാണുമ്പോൾ യുക്തിവാദിയായ അദ്ദേഹത്തിന്റെ സുചിന്തിതമായ അഭിപ്രായങ്ങൾക്ക് ആധാരമായി നിൽക്കുന്ന അനേകം ഉദാഹരണങ്ങളിൽ ഒന്നായിഅതിനെ പരിഗണിക്കുന്നെങ്കിൽ നാം എന്തിനു് വഴക്കുകൂടണം. ഇടത്തെ ചെകിട്ടത്ത്അടിച്ചാൽ വലത്തേതും കാണിക്കണമെന്ന് പഠിപ്പിച്ച ആളിന്റെ പേരിലാണ് ലോകചരിത്രത്തിലെ ഏതു റെക്കാർഡിനെയും അതിലംഘിക്കുന്ന കേസുചരിത്രം നാം സൃഷ്ടിച്ചിരിക്കുന്നത്. കഷ്ടിച്ചു നാലഞ്ചു കൊല്ലങ്ങൾ കൂടികഴിഞ്ഞാൽ സമുദായക്കേസിന്റെ സുവർണ്ണജൂബിലിമഹാമഹം ആഘോഷപൂർവ്വം നിർവഹിക്കുവാനുള്ള സന്ദർഭമായി. മതമില്ലാത്ത ശ്രീ "സഹോദരൻ അയ്യപ്പൻ" അദ്ദേഹത്തിന്റെ സഹോദരനിർവിശേഷമായ സ്വാതന്ത്ര്യത്തോടുകൂടി മതമുള്ളവരെന്നു അഭിമാനിക്കുന്നവരെ നോക്കിയ കാഴ്ചപ്പാടിൽ ചെയ്തിരിക്കുന്ന വിമർശനം സുബോധമുള്ളവരുടെ ശ്രദ്ധയിലെങ്കിലും പെട്ടു കാണും. സുബോധമുള്ളവരെന്നു ഞങ്ങൾ പറയുന്നതു് മനഃപ്പൂർവമാണ്. കോപം, താപം, മദം, മാൽസര്യം മുതലായവയുടെ അമിതമായ ആക്രമണത്തിൽ വിവേകം വെടിയുന്ന ബുദ്ധിമാന്മാരെ എത്രയധികം നാം കാണുന്നു. ഒരു വിധത്തിൽ ബുദ്ധിയധികമുള്ളവർക്കാണ് ഭ്രാന്തുപിടിക്കുക. വാശിഭ്രാന്തുപിടിച്ച ഒരു സമുദായത്തിനു് വിനയവും വിവേകവും ഈശ്വരഹിതനിർവഹണലക്ഷ്യവും ചേർന്ന "നെല്ലിക്കാത്തളം" ആണ് ആവശ്യമായിരിക്കുന്നതു്. അവനവനെ മററുള്ളവർ കാണുന്ന രൂപത്തിൽ കാണാൻ കഴിയുന്നതു്വിവേകമുള്ളവർക്കേ സാധിക്കൂ. ശ്രീ അയ്യപ്പൻ നമ്മെ കാണുന്ന വിധത്തിൽ നമ്മെത്തന്നെ കാണാനുള്ള കഴിവു നമുക്കുണ്ടായാൽ നമ്മുടെ നിലയ്ക്കു വളരെപരിവർത്തനം ഭവിക്കാതെ നിവൃത്തിയില്ല. "The Lights and Shades of Christendom"(ക്രിസ്തീയലോകത്തിലെ പ്രഭയും ഇരുട്ടും) എന്ന മഹാഗ്രന്ഥത്തിന്റെ ഗ്രന്ഥകാരനായ ബിഷപ്പ് വാൾഷ് തിരുമേനി ആ പുസ്തകത്തിൽ പറയുന്നുണ്ട്. Unfortunately there are more Shades than lights in it. എന്ന് (നിർഭാഗ്യവശാൽ ക്രിസ്തീയ ചരിത്രത്തിൽ വെളിച്ചത്തേക്കാൾ അധികം ഇരുട്ടുണ്ട്). സഭാപിതാക്കന്മാർ തമ്മിലുള്ള വാദപ്രതിവാദങ്ങളെയും, വിശ്വാസത്തിന്റെ പേരിൽ നടന്നിട്ടുള്ള വാദകോലാഹലങ്ങളെയും ചരിത്രപരമായി പ്രതിപാദിക്കുന്ന ആ ഗ്രന്ഥത്തിൽ ഇപ്പോൾ കഴിഞ്ഞ അരശതാബ്ദകാലത്തെ നമ്മുടെ ചരിത്രം പ്രഭാപൂരം വീശുന്ന ഒന്നായി സ്ഥാനം പിടിക്കുമോ? "ഇരുട്ടിനേക്കാൾ (Shades) അധികം വെളിച്ചം (Lights) നൽകുന്ന അനുഭവ വൈശിഷ്ട്യങ്ങൾ ലോകചരിത്രത്തിനു് സംഭാവനചെയ്യാത്തതാണ് സത്യാന്വേഷികരായ യുക്തിവാദികളെ നിരീശ്വരത്വത്തിലേക്കു നയിക്കുവാൻ ഇടയാക്കുന്ന ഒരുകാരണം. യേശുക്രിസ്തു ജീവിച്ച ഒരു ലോകം അപ്പോസ്തോലന്മാരും തലമുറപരമ്പരയിൽ സെൻറു് ഫ്റാൻസിസിനെപ്പോലെ പുണ്യശ്ളോകന്മാരായി ജീവിച്ച അനവധി വിനീതശിഷ്യഗണങ്ങളും സേവനം ചെയ്തിട്ടുള്ള ഒരു ലോകം, ആധുനികചരിത്രത്തിൽ ധർമ്മബോധത്തിന്റേയും, ഈശ്വരവിശ്വാസത്തിന്റേയും മകുടോദാഹരണങ്ങളായി പരിലസിച്ച ശ്രീ, രാമകൃഷ്ണപരമഹംസൻ, ഗാന്ധിജി, സി. എഫ് ആൻഡ്റൂസ് മുതലായ മഹാത്മാക്കൾ ജീവിക്കയും ചെയ്ത ലോകം, യാക്കോബായസമുദായക്കേസുകൾ തുടങ്ങിയ ഇരുട്ടുകളുടെ മറവിൽ യുക്തിവാദികൾ ദർശിക്കാതിരിക്കയാണ്. ഇരുട്ടു ഇരുട്ടാണെന്നു നാം അറിയാതെഎങ്ങനെ വെളിച്ചം വരുത്തും. ഇരുപതു ശതാബ്ദങ്ങൾ ഈശ്വരൻ സംസ്കാരചിത്തരായ ഹൈന്ദവജനത ബഹുഭൂരിപക്ഷമുള്ള ഈ ഭാരതഭൂമിയിൽ വച്ചുപുലർത്തിയ ഒരു ചെറിയ ക്രൈസ്തവസമുദായത്തിനു് നിർവഹിക്കാനുള്ള കർത്തവ്യഭാരം കേസുമായാലഹരിയാൽ നാം കാണുന്നില്ല. പുരാതനമായ ഒരു വിശിഷ്ടസമുദായത്തെപ്പററി ഈ കേസുകാരണം സുപ്രീംകോടതി സ്ഥിതിചെയ്യുന്ന വിദൂരഡൽഹിയിലും അറിയാനുള്ള സന്ദർഭം നൽകിയതിൽ അഭിമാനിക്കുന്നവരുണ്ടു് കൊലക്കേസുണ്ടാക്കിയ കുപ്രസിദ്ധിക്കും സുപ്രീംകോടതിയിൽ ലഭിക്കുന്ന പ്രസിദ്ധിയാണത്രെ, "വാശി" അതിന്റെ അവലക്ഷണമായ

ഗതിയിൽ ഒരു വകഭ്രാന്താണ്. വിനയസമന്വിതമായ ഈശ്വരപ്രാർത്ഥന കൊണ്ടു് ആ രോഗത്തിൽ നിന്നു രക്ഷപ്പെടണം. പാത്രിയർക്കീസ് കക്ഷി നേതാക്കന്മാർ സമാധാനത്തിനു ശ്രമിക്കുന്നതു് കേസ്സിന്റെ വിജയപ്രതീക്ഷകളെപ്പററിയുള്ള ആശങ്കകൾകൊണ്ടാണെന്നോ, തൽക്കാലവിജയം ലഭിച്ചുവെന്നു കരുതി സമാധാനാലോചനകൾക്കു നേതൃത്വം നൽകാത്തതു് കാതോലിക്കാ കക്ഷികളുടെ ഔദ്ധത്യം കൊണ്ടാണെന്നോ പരസ്പരം തെററിദ്ധരിച്ചു നിൽക്കേണ്ട സന്ദർഭമല്ല ഇതു്. ദൈവം തന്ന ഒരു സുവർണ്ണാവസരമാണിതു്. സമാധാനത്തിനു് മുൻകൈ എടുത്തു പ്രവർത്തിക്കുന്ന കക്ഷിയാണ് സാക്ഷാൽ വിജയകക്ഷി. ചിങ്ങവനം സമ്മേളനത്തിനു് ഇരുകക്ഷിയിലേയും തിരുമേനിമാർ ഒരുമിച്ചു സംബന്ധിച്ചതു് പീസ് ലീഗിന്റെ അഭ്യർത്ഥനയനുസരിച്ചും, അതിന്റെ ആഭിമുഖ്യത്തിലുമായിരുന്നു. ദേവലോകം അരമനയിൽ ഇക്കഴിഞ്ഞ ദിവസം പാത്രിയർക്കീസ് ഭാഗത്തെ തിരുമേനിമാർ എത്തി പ: കാതോലിക്കാബാവാതിരുമേനിയെ സന്ദർശിച്ചതും ആതിഥ്യസൽക്കാരം സ്വീകരിച്ചതും ആരുടെയും പ്രേരണ കൊണ്ടല്ല. ദീർഘകാലമായി ഏതോ ചില പ്രമാണങ്ങളിൽ അടിയുറച്ചു നിൽക്കുന്നു എന്ന ധാരണയിൽ വഴക്കടിച്ചു നിൽക്കുന്ന ഒരു സമുദായ ഗാത്രത്തിന്റെ രണ്ടു അവയവങ്ങളാണ് ദേവലോകം അരമനയിൽ സന്ധിച്ചതു്. തലവലിയതു് കാലുവലിയതു്, കൈപ്രാബല്യമുള്ളതു് എന്നു മൽസരിച്ചു കഴിഞ്ഞാൽ ശരീരത്തിനാണ് ഉടവു തട്ടുന്നതെന്നുള്ള നേരിയ ബോധത്തിന്റെ നിഴൽ വീശലാണ് ആ സന്ദർശനം വെളിപ്പെടുത്തുന്നതു്. സന്ദർശനത്തിന്റെ മഹിമയേയും സദുദ്ദേശത്തെയും അപകടത്തിലാക്കുന്ന യാതൊന്നും സമാധാനം കാംക്ഷിക്കുന്ന സമുദായത്തിലെ നൂറുശതമാനം അംഗങ്ങളും ചെയ്തുപോകരുതേയെന്നാണ് ഈയവസരത്തിൽ അഭ്യർത്ഥിക്കുന്നതും പ്രാർത്ഥിക്കുന്നതും. "സബ് കൊ സന്മതി ദേ ഭഗവൻ" (ദൈവമെ എല്ലാവർക്കും സൽബുദ്ധി നൽകണേ) എന്ന ഗാന്ധിജിയുടെ "രഘുപതി രാഘവ രാജാറാം" എന്ന പ്രസിദ്ധപ്രാർത്ഥനയുടെ ഒരു വാചകമാണ് ഈയവസരത്തിൽ ഞങ്ങളുടെ സ്മരണയിൽ വരുന്നതു്.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# പ്രാർത്ഥനയ്ക്കുള്ള അഭിലാഷം ദൈവദത്തമാണ്

(എം. ററി.)

"എന്റെ മുഖം അന്വേഷിപ്പിൻ എന്നു നിങ്കൽനിന്നു കല്പനവന്നപ്പോൾ, യഹോവേ ഞാൻ നിന്റെ മുഖം അന്വേഷിക്കും എന്നു് എന്റെ ഹൃദയം പറഞ്ഞു."

(സങ്കീർത്തനം 27: 8)

സങ്കീർത്തനക്കാരൻ ഒരു മഹത്തായ അനുഭവത്തിൽക്കൂടി കടന്നുപോയതായി നാം ഇവിടെ വായിക്കുന്നു. തന്റെ ജീവിതം മുഴുവനും ഈ അനുഭവത്തിൽ കഴിക്കണമെന്നാണ് അദ്ദേഹത്തിന്റെ ആഗ്രഹം. ആ അനുഭവം എന്താണ്? ആ അനുഭവത്തിൽ എത്തിച്ചേരുവാൻ തനിക്കു് എങ്ങനെ കഴിഞ്ഞു? സങ്കീർത്തനകർത്താവ് തന്റെ ഹൃദയത്തിൽ ഉദിച്ചുയർന്ന ഒരാഗ്രഹത്തെ അനുസരിക്കമാത്രമാണ് ചെയ്തതു്. അതായതു് ദൈവത്തെ അഭിമുഖമായി കാണുവാനുള്ള ഒരാഗ്രഹം.

അദ്ദേഹം പ്രാർത്ഥിച്ചപ്പോൾ ഒരു കാര്യം വ്യക്തമായി മനസ്സിലാക്കി, തന്റെ പ്രാർത്ഥനയിൽ മുൻകൈ എടുത്തു പ്രവർത്തിച്ചതു ദൈവമാണെന്നു്. ദൈവമാണ് അദ്ദേഹത്തെ വിളിച്ചതു്. പ്രാർത്ഥിപ്പാനുള്ള ആഗ്രഹം തന്നെ ദൈവമാണ് തന്റെ ഹൃദയാന്തർഭാഗത്തു് ഉദിപ്പിച്ചതു്. ദൈവവുമായി സംസർഗ്ഗം ചെയ്യുവാനുള്ള നമ്മുടെ അഭിലാഷം ദൈവം അഭിമുഖസംഭാഷണത്തിനായി നമ്മുടെ ആത്മാവിന്റെ വാതായനത്തിങ്കൽ സന്നിഹിതനായിരിക്കുന്നു എന്നുള്ളതിനു തെളിവാണ്.

പ്രാർത്ഥനയെ സംബന്ധിച്ച വലിയ ഒരു പരമാർത്ഥം നാമിവിടെ കാണുന്നു. പലരും പ്രാർത്ഥിക്കാത്തതിന്റെ കാരണം പ്രാർത്ഥനയുടെ അവശ്യം അവർക്കു ബോധപ്പെടാത്തതല്ല, പ്രത്യുത ദൈവസാന്നിദ്ധ്യബോധത്തിന്റെ കുറവാണ്. ചിലപ്പോഴെങ്കിലും പ്രാർത്ഥിക്കുവാൻ ആഗ്രഹിക്കുകയോ ഒരുമ്പെടുകയോ ചെയ്യാത്ത മനുഷ്യർ ഉണ്ടെന്നു തോന്നുന്നില്ല. ജീവിതത്തിന്റെ ചില പ്രതിസന്ധിഘട്ടങ്ങളിലോ അവിചാരിതമായി വന്നുചേരുന്ന ചില അനുഭവങ്ങളെ അഭിമുഖീകരിക്കുമ്പോഴോ ആയിരിക്കാം പ്രാർത്ഥിക്കാനുള്ള ആഗ്രഹമുണ്ടാകുന്നതു്. പ്രാർത്ഥനയിൽ വിശ്വസിക്കുന്നവരും ഈ പരമാർത്ഥത്തിനു സാക്ഷികളായിരുന്നേക്കാം. അങ്ങനെയുള്ള സന്ദർഭങ്ങളിൽ പ്രാർത്ഥന എന്തെന്നില്ലാത്ത ഒരു മനസ്സമാധാനവും ശാന്തിയും ശക്തിയും പ്രദാനം ചെയ്യുന്നു.

മനുഷ്യന്റെ പ്രാർത്ഥനയുടെ പിന്നിലുള്ള വലിയ രഹസ്യം ദൈവത്തിന്റെ സാന്നിദ്ധ്യവും പ്രാരംഭപ്രവർത്തനവുമാണ്. വേദപുസ്തകം മുഴുവനും ദൈവം മനുഷ്യനെ അന്വേഷിക്കുകയും കണ്ടുമുട്ടുകയും ചെയ്തിട്ടുള്ളതിന്റെ രേഖയാണ്. നമ്മുടെ കർത്താവ് ഈ പരമാർത്ഥം വ്യക്തമാക്കിയിട്ടുണ്ടു്. ഒരു ഭാഗത്തു് താൻ മൂന്നു ചിത്രങ്ങൾ നമ്മെ വരച്ചുകാണിച്ചിട്ടുണ്ടു്. ഒന്നു്, നഷ്ടപ്പെട്ടുപോയ ആടിനെ കണ്ടുകിട്ടുന്നതുവരെ അന്വേഷിച്ചുനടക്കുന്ന ആട്ടിടയന്റേതാണ്. രണ്ടാമതു്, നഷ്ടപ്പെട്ട നാണയം കണ്ടെടുക്കുവാനായി വീടെല്ലാം അടിച്ചുവാരുന്ന സ്ത്രീയുടേതാണ്. മൂന്നാമത്തേതു്, മുടിയനായ പുത്രനെ അന്വേഷിക്കുന്ന വാത്സല്യ പിതാവിന്റേതു്. ആ മുടിയൻ പുത്രൻ സ്വഭവനത്തിലേക്കു തിരിച്ചുവരുവാൻ അവനെ പ്രേരിപ്പിച്ച പല കാര്യങ്ങളുണ്ടെങ്കിലും അവയിൽ പ്രധാനമായിട്ടുള്ളതു് തന്നെ സ്നേഹിക്കുന്ന ഒരു പിതാവ് തന്റെ ഭവനത്തിൽ ഉണ്ടെന്നുള്ള വിശ്വാസമാണ്. അതില്ലായിരുന്നെങ്കിൽ അവൻ വീട്ടിലേക്കു തിരിച്ചുവരികയില്ലായിരുന്നു. വന്നെങ്കിലും അവനു ലഭിച്ചതുപോലുള്ള ഒരു സ്വാഗതം ലഭിക്കയില്ലായിരുന്നു. "ഞാനോ വിശപ്പുകൊണ്ടു നശിച്ചുപോകുന്നു" എന്നു പറഞ്ഞു് അവൻ വിലപിച്ചു. കേവലം ശാരീരികമായ ഒരു വിഷമാവസ്ഥയാണ് ആദ്യമായി അവനു് അനുഭവപ്പെട്ടതു്. എന്നാൽ അതുക്രമേണ പിതാവിനോടു ചെയ്ത അപരാധത്തെക്കുറിച്ചുള്ള ബോധമായി മാറി. അവനെ പിന്തുടർന്ന പിതൃവാത്സല്യത്തിന്റെ ഫലമാണ് ഈ ബോധം അവനിൽ ഉളവാക്കിയതു്.

പ്രാർത്ഥനയെക്കുറിച്ചു നാം എപ്പോഴും ഓർത്തിരിക്കേണ്ട ഒരു കാര്യമാണിതു്. നാം അറിയുന്നതിലും മനസ്സിലാക്കുന്നതിലും അധികമായി ദൈവത്തിന്റെ സാമീപ്യം നമ്മോടുകൂടെ ഉണ്ടു്. നമ്മെ ദൈവത്തിലേക്കു തിരിക്കുന്ന എല്ലാ സന്ദർഭങ്ങളിലും അനുഭവങ്ങളിലും

(ശേഷം 12-ാം പേജിൽ)

# മലങ്കരസഭാസമാധാനം
## പ: സുന്നഹദോസിൻെറ പ്രസ്താവന

1954—ജൂൺ 5—ാം തീയതി ദേവലോകം കാതോലിക്കേററ് അരമനയിൽ വച്ച് പരിശുദ്ധ കാതോലിക്കാ ബാവാതിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സഭാസമാധാനത്തെ സംബന്ധിച്ചു താഴെപ്പറയുന്ന പ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നു.

മലങ്കരസഭയിൽ ദീർഘനാളായി നിലവിലിരിക്കുന്ന കക്ഷിഭിന്നതയും തർക്കങ്ങളും കേസ്സുകളും തന്മൂലമുണ്ടായിട്ടുള്ള അധഃപതനവും സഭയുടെ ഭരണകർത്താക്കളായ പ: സുന്നഹദോസ് അംഗങ്ങളെ അതിയായി ഖേദിപ്പിക്കുന്നുണ്ട്. സഭിൽ സമാധാനം കാണുവാൻ പ: സുന്നഹദോസ് ആഗ്രഹിക്കുകയും അതിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

സമുദായക്കേസ്സിൻെറ സുപ്രീംകോടതി വിധി യഥാർത്ഥമായ പശ്ചാത്തലത്തിൽ സഭാപ്രശ്നങ്ങളെ അഭിമുഖീകരിക്കുവാൻ ഇരുഭാഗങ്ങൾക്കും അവസരം നൽകിയിട്ടുണ്ടെന്നു പ. സുന്നഹദോസ് വിചാരിക്കുന്നു. കക്ഷിഭിന്നത നിലനിർത്തി കേസ് തുടർന്നുകൊണ്ടു പോകുന്നത് സഭയുടെ പുരോഗതിക്കു തടസ്സമാകുന്നു. ഓർത്തഡോക്സ് വിഭാഗം എപ്പോഴും സമാധാനത്തിനായി ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്. ഇപ്പോഴും അപ്രകാരം തന്നെ ചെയ്യുന്നു.

മലങ്കരസഭയുടെ യഥാർത്ഥമായ പുരോഗതിക്കു സഭയുടെ സ്വാതന്ത്ര്യമായ നിലയും പ്രവർത്തനവും അത്യന്താപേക്ഷിതമാണെന്നുള്ള അനേകനാളത്തെ അനുഭവബോദ്ധ്യമാണ് പൗരസ്ത്യകാതോലിക്കാസിംഹാസനം പുനഃസ്ഥാപിക്കുവാൻ പ്രേരണ നൽകിയിട്ടുള്ളത്.

സഭയുടെ പുരോഗതിക്കു കാതോലിക്കാസ്ഥാപനം അത്യന്താപേക്ഷിതമാണെന്നു മറുപക്ഷക്കാരും ഇപ്പോൾ സമ്മതിക്കുന്നുണ്ടെന്നുള്ള കാര്യം സമാധാനത്തെ സംബന്ധിച്ചിടത്തോളം ഒരു പുതിയ അദ്ധ്യായം തുറന്നുതന്നിട്ടുണ്ട്. കാനോനിക കാതോലിക്കാസിംഹാസനം മലങ്കരയിൽ അഭംഗം നിലനിൽക്കണമെന്ന തത്വം സമ്മതിച്ചുകഴിഞ്ഞാൽ ഇരു വിഭാഗങ്ങളെയും അകററി നിർത്തുന്ന ഇതര കാര്യങ്ങൾ കേവലം നിസ്സാരങ്ങളായി പരിണമിക്കുമെന്നു പ. സുന്നഹദോസ് വിചാരിക്കുന്നു.

തൽക്കാലസന്ധിയല്ല, ശാശ്വതസമാധാനമാണ് സഭക്കു ആവശ്യമായിട്ടുള്ളത്. സ്നേഹത്തോടും, സൗഹാർദ്ദത്തോടും, പ്രതിപക്ഷബഹുമാനത്തോടും കൂടെ സഭയുടെ നന്മയെ മാത്രം ലാക്കാക്കി പ്രവർത്തിച്ചാൽ ഇക്കാര്യം സാദ്ധ്യമാകുമെന്നു പ. സുന്നഹദോസ് വിശ്വസിക്കുന്നു. വിശ്വാസത്തെ നശിപ്പിക്കുന്ന നിർബന്ധം ശാപകരമാകുന്നു. അതിനെ (വിശ്വാസത്തെ) നിലനിറുത്തി സമാധാനമുണ്ടാക്കുന്ന പ്രവർത്തനം ഉത്തമമാകുന്നുവെന്നുള്ള മാബഗിലെ മാർ പീലക്സീനോസിൻെറ വചനം അടിസ്ഥാനപ്പെടുത്തി ഇന്നത്തെ അസമാധാനം പ്രയാസം കൂടാതെ തീർക്കാവുന്നതാണ്. കാതോലിക്കാ സ്ഥാപനം, അതിൻെറ അധികാരങ്ങൾ, കാനോൻ, പാത്രിയർക്കീസുമായുള്ള ബന്ധം മുതലായ തർക്കകാര്യങ്ങളിൽ സഭയുടെ കാതലായ ഉപദേശങ്ങളെ നിലനിറുത്തുകയും പരമാർത്ഥങ്ങളെ സ്വീകരിക്കുകയും ചെയ്യുന്നതിലാകുന്നു സമാധാനസംരംഭങ്ങളുടെ വിജയം സ്ഥിതിചെയ്യുന്നത്. സമാധാനാലോചന

(ശേഷം 12-ാം പേജിൽ)



ജൂൺ 5-ാം തീയതി ശനിയാഴ്ച പകൽ 2 മണിക്ക് അന്ത്യോഖ്യാ പ്രതിനിധി മാർ യൂലിയോസ് തിരുമേനി, മാർ ഗ്രീഗോറിയോസ് തിരുമേനി, മാർ ക്ലീമ്മീസ് തിരുമേനി, മാർ സേവേറിയോസ് തിരുമേനി, വ. ദി. ശ്രീ മൂശ റമ്പാൻ, ഡോ. പി. റ്റി. തോമസ് പാലാമ്പടം മുതലായവരാൽ അനുഗതനായി കോട്ടയം കാതോലിക്കേററു അരമനയിലെത്തി പ: കാതോലിക്കാ ബാവാ തിരുമേനിയെ സന്ദർശിച്ചു സംഭാഷണം നടത്തുകയുണ്ടായി. സുഹൃൽസമ്മേളനത്തിൽ തിരുമേനിമാർ ഒരുമിച്ചിരുന്നു കാപ്പിമേശ കഴിക്കുന്ന രംഗം.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ 1 തിമോഥി 6. 9—11.

പാപത്തെ വിജയിക്കുന്നതിലാണ് ക്രിസ്തുമതതാൽപ്പര്യം മുഴുവനും എന്ന് ആരെങ്കിലും അഭിപ്രായപ്പെട്ടാൽ അതിനെ ആരും ചോദ്യം ചെയ്യുകയില്ല. പാപത്തിന്റെ മൂലകാരണം കണ്ടുപിടിക്കുവാൻ ശ്രമിക്കുമ്പോഴാണ് ഇന്നത്തെ വേദഭാഗം എത്രമാത്രം അത്ഥവത്താണെന്ന് മനസ്സിലാകുന്നതു്. ആധുനികകാലത്തെ മഹാപരാധങ്ങളിൽ പലതും ധനസമ്പാദനയത്നത്തോട് ബന്ധിക്കപ്പെട്ടവയാണെന്ന് ആരോ പറഞ്ഞിരിക്കുന്നതു് എത്രയും ശരിയാണ്. ഈ യാഥാത്ഥ്യം മനസ്സിലാക്കാതെ ക്രൈസ്തവസഭയോ വ്യക്തികളോ പാപത്തിന്റെ പൊതുസ്വഭാവം ഗ്രഹിച്ചുകൊണ്ടു ഏതെല്ലാം ശ്രമങ്ങൾ ചെയ്താലും അവയൊന്നും വിജയമടയുവാൻ പോകുന്നില്ല. വ്യാപാരാദികളിൽ പൊതുവായി നിലവിലിരിക്കുന്ന അഴിമതികളെ നേരിടുവാൻ ശ്രമിക്കാതെ ഏതെങ്കിലും വ്യക്തികളുടെ ക്രമക്കേടുകളെ നേരിടുന്നതുകൊണ്ടു് എങ്ങിനെയാണ് പ്രയോജനം സിദ്ധിക്കുന്നതു്. അലക്സാണ്ടർ ചക്രവർത്തി ഒരവസരത്തിൽ ഒരു കടൽകൊള്ളക്കാരനെ ചോദ്യം ചെയ്തപ്പോൾ "സർവലോകവും കൊള്ളയടിക്കുന്ന അവിടുന്ന് കേവലം കടൽകൊള്ളക്കാരനായ എന്നെ ചോദ്യം ചെയ്യുന്നതു് വിചിത്രമായിരിക്കുന്നു" എന്നുപറഞ്ഞ മറുപടി അർത്ഥവത്തത്രേ. ഒരു യഥാർത്ഥക്രിസ്ത്യാനിക്ക് യാതൊരു മണ്ഡലത്തിലും പക്ഷാഭേദം കാണിക്കുവാൻ നിവൃത്തിയില്ല. ക്രിസ്തുവിനുവേണ്ടിയും അവന്റെ രാജ്യത്തിനുവേണ്ടിയും ജീവിക്കുന്നവൻ സാമ്പത്തികപ്രശ്നത്തിന്റെ വ്യക്തിപരവും സാമൂഹ്യവുമായ വശങ്ങളെ അഭിമുഖീകരിക്കേണ്ടതാവശ്യമാകുന്നു.

ചൊവ്വാ. യാക്കോബ് 5. 1-5.

മത്തായി 19: 24, ലൂക്കോ 6: 24; 12: 15; 16: 13, 14 ഈ ഭാഗങ്ങൾ വായിച്ചിട്ടുള്ളവർക്കറിയാം നമ്മുടെ കർത്താവിന്റെ സഹോദരനായ യാക്കോബ് കർത്താവിന്റെ ഉപദേശത്തിനനുസരണമായിട്ടാണ് ഈ ഭാഗം എഴുതിയിരിക്കുന്നതെന്ന്. ക്രിസ്ത്യാനി സ്വഭാവരൂപവൽക്കരണത്തിൽ നിഷ്ഠയുള്ളവനായതുകൊണ്ടു് സാമ്പത്തികവിഷയങ്ങളിൽ സുവിശേഷം മാററിവയ്ക്കുവാൻ സാദ്ധ്യമല്ലെന്ന് അറിയുവാൻകഴിയും. ധനം അതു് സമ്പാദിക്കുന്ന വിധമനുസരിച്ചു് അവന്റെ സ്വഭാവത്തെ സ്പർശിക്കാവുന്നതാണല്ലോ. ചുരുക്കം ചില ആളുകളുടെകൈയിൽ രാജ്യത്തെധനംമുഴുവൻ ചെന്നുചേരുന്നതു് അവർക്കും മറ്റുള്ളവർക്കും ദോഷകരമാണ്. ധനവാനായിത്തീർന്നിട്ടു് തന്റെ പൂർവസ്ഥിതി വിസ്മരിക്കാതെയും തന്റെ കൈയിൽ വന്നുചേർന്നിരിക്കുന്ന ധനം ഒരു ട്രസ്റ്റുമാത്രമാണെന്ന ബോധത്തോടും തുല്യഭാവേന സർവരോടും ഇടപെടുവാൻ കഴിയുന്നവർ എത്ര പേരുണ്ടു്. നേരേമാറിച്ച് തങ്ങളുടെ ആനന്ദത്തിനും ആസ്വാദനത്തിനുമായി സ്വപാനപാത്രത്തിലേക്ക് നെക്കിപ്പിഴിയപ്പെടേണ്ടതാണ് സമുദായംമുഴുവൻ എന്നബോധത്തോടെ ജീവിക്കുന്നവരും ധാരാളമല്ലേ. ഇങ്ങനെയുള്ളവരെ അല്ലേ യാക്കോബ് തന്റെ ലേഖനത്തിൽ ചിത്രീകരിച്ചിരിക്കുന്നതു്.

ബുധൻ. ആമോസ് 2. 6-8; ഏശായാ 3: 14, 15, യെഹ 22:29.

ദാരിദ്ര്യത്തെപ്പററി ചർച്ചചെയ്യുന്ന പ്രവാചകന്മാർ മാർഗ്ഗഭ്രംശംഭവിച്ചു് അവരുടെ പരിധിവിട്ട വിഷയങ്ങളിൽ കൈവച്ചിരിക്കുന്നു എന്ന് എങ്ങനെ പറവാൻ കഴിയും. ദാരിദ്ര്യം രൂപാ, അണ, പൈസയുടെ പ്രശ്നം മാത്രമല്ല. അതു് രോഗം, ക്ഷതംഭവിച്ച കുടുംബജീവിതം, ശരിയായ പരിശീലനം ലഭിക്കാതെ വളരുന്ന കുഞ്ഞുങ്ങൾ. വികൃതസ്വഭാവം ഈവിധമെല്ലാം രൂപംപ്രാപിക്കാവുന്നതാണ്. അടുത്തകാലത്തെ ഒരു കണക്കനുസരിച്ചു് ന്യൂയോർക്ക് നഗരത്തിൽ ചരമമടയുന്ന പത്തുപേരിൽ ഒരാൾവീതം സംസ്കരിക്കപ്പെടുന്നതു് പബ്ളിക്കിന്റെ ചെലവിലാണ്. ഇംഗ്ലണ്ടിലെ ഓരോ നഗരത്തിലും മുപ്പതു ശതമാനത്തിലധികം ആളുകൾ അതിദാരിദ്ര്യത്തിൽ ജീവിക്കുന്നു. ഇൻഡ്യയിലെ സ്ഥിതിവിവരക്കണക്ക് ഇതിൽ മെച്ചമായിരിക്കുകയില്ലെന്ന് വ്യക്തമാണ്. ഈ സാഹചര്യങ്ങളെ മറികടന്നുപോകുവാൻ സഭയ്ക്കെങ്ങനെ കഴിയും. ദാരിദ്ര്യനിർമ്മാർജ്ജനത്തിന് വല്ലതും കൊടുത്തിട്ടു് അതിനിടയാകുന്ന സാഹചര്യത്തെപ്പററി യാതൊരു ചിന്തയുംകൂടാതെ കഴിക്കുകയെന്നോ? "ഈ രാജ്യം സർവപൗരന്മാർക്കും അധിവാസയോഗ്യമാകുവോളം യാതൊരുവനും അധിവാസയോഗ്യമല്ല." എന്നുപറഞ്ഞ തിയഡോർ റൂസ്‌വെൽററിന്റെ വാക്കുകൾ ശ്രദ്ധാർഹമാകുന്നു.

വ്യാഴം. യാക്കോബ്. 4. 1-3.

സ്നേഹത്തിലേക്കും സഹോദരബന്ധത്തിലേയ്ക്കും മനുഷ്യജീവിതത്തെ ആകർഷിക്കുന്നതിൽപരമായി ക്രിസ്തുമതത്തിനു കാതലായ താല്പര്യമുള്ളതൊന്നുമില്ല. അങ്ങനെ എങ്കിൽ ഒരു ക്രൈസ്തവന് സാമ്പത്തിക പ്രശ്നത്തെ എങ്ങനെ ഒഴിഞ്ഞുമാറുവാൻ കഴിയും. സമുദായത്തെ ഭിന്നചേരികളിലയി വിഭജിച്ചു നിറുത്തുന്ന സർവ്വപ്രധാനമായ സംഗതി സാമ്പത്തികപ്രശ്നമാകുന്നു. യുദ്ധവും കലഹവുമെല്ലാം ദുരാഗ്രഹംകൊണ്ടുണ്ടാകുന്നു എന്നു യാക്കോബ് എഴുതുന്നതു ശരിയാണ്. മുതലാളിയും തൊഴിലാളിയും തമ്മിൽ, വിഭിന്ന വ്യവസായങ്ങൾ തമ്മിൽ, വിഭിന്ന രാഷ്ട്രങ്ങൾ തമ്മിൽ നിലവിലിരിക്കുന്ന അകൽച്ചയ്ക്കുമൂലകാരണം വേറൊരിടത്തും ആരായേണ്ട ആവശ്യമില്ല. ഈ പ്രശ്നങ്ങൾ കാണാതെ സർവ്വസാഹോദര്യത്വത്തെപ്പററി പ്രസംഗിക്കുന്നതുകൊണ്ടു പ്രയോജനമില്ല. ബിഷപ്പ് ഗോർ ഒരവസരത്തിൽ ചെയ്ത പ്രസ്താവന സഭയുടെ ഗാഢമായ ശ്രദ്ധയ്ക്കു വിഷയമാകേണ്ടതാണ്. "മർദ്ദിതരുടെയും പീഡിതരുടെയും വേർക്കു യാതൊന്നും ചെയ്തിട്ടില്ലെന്നുള്ള കാര്യത്തിൽ സഭ വിപുലമായി പരാജയപ്പെട്ടിരിക്കയാണ്. അതേപ്പററി പശ്ചാത്തപിക്കുകയാണ് സഭയുടെ പ്രഥമകർത്തവ്യം. ആ പശ്ചാത്താപം ചെയ്തുപോയ തെററുകളുടെ പരിഹാരത്തിനായുള്ള ശ്രമത്തിലേക്ക് വഴിനടത്തുന്നതായിരിക്കണം. അല്ലെങ്കിൽ ദൈവത്തിന്റെ ന്യായവിധി നമ്മുടെമേൽ ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല."

വെള്ളി യാക്കോബ് 2—1—9.

സംഘടിത ക്രിസ്ത്യാനിമതം എത്രതന്നെ പരാജയപ്പെട്ടിരുന്നാലും ദൈവമുമ്പാകെ സർവർക്കുമുള്ള സമത്വത്തെ പററിയുള്ള ബോധം സംപൂർണ്ണം നശിച്ചുപോയിട്ടില്ല. സാമ്പത്തികാസമത്വത്തെപ്പററിയുള്ള ബോധം എത്രയും കൂടുതലായി കാണുന്നതു് പ്രത്യേകമായി കാണുന്നതു് എവിടെയാണ്? ക്രൈസ്തവലോകത്തിൽ അതിലും പ്രത്യേകമായി സമത്വബോധം എത്രയും ശക്തിയായിരിക്കുന്ന ക്രൈസ്തവദേശങ്ങളിൽ സാധാരണജനങ്ങളുടെയിടയിൽ വിദ്യാഭ്യാസത്തിലും സുഖസൌകര്യമാദികൾക്കും സമത്വത്തിനുമൊക്കെയുള്ള ആഗ്രഹം രൂക്ഷതരമാകുന്നതിനനുസരിച്ചുകൂടെയാണ് അവയ്ക്കു പരിഹാരം കണ്ടുപിടിക്കുവാനുള്ള ശ്രമവും ശക്തിപ്പെടുന്നതു്. ചുരുക്കിപറഞ്ഞാൽ നമ്മുടെ സാമ്പത്തിക പ്രശ്നങ്ങളുടെ മൂലകരണം ക്രിസ്തുമതം ജനിപ്പിച്ച പ്രത്യാശകളുടെയും ആഗ്രഹങ്ങളുടെയും പരിണതഫലമത്രെ. സാഹ

ചയ്യങ്ങൾ നന്നാകുന്നതനുസരിച്ചാണ് അവയുടെ പോരായ്മയെക്കുറിച്ചുള്ള ബോധം ശക്തിപ്പെടുന്നതു്. നമ്മുടെ കർത്താവിന്റെ സഹോദരനായ യാക്കോബ് സാധുജനങ്ങളെക്കുറിച്ചു അവരുടെ ആഗ്രഹങ്ങളെക്കുറിച്ച് ഇത്ര ബോധമുള്ളവനായിത്തീരുന്നതു ക്രിസ്തുമതത്തിന്റെ സൽഫലങ്ങൾ അദ്ദേഹത്തിൽ ചെലുത്തിയ പ്രേരണാശക്തികളുടെ ഫലമായി നടന്നല്ലോ. അആത്മാവിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ക്രൈസ്തവരെ വ്യാണിജ്യവ്യവസായാദിസരണികളിൽ കാണാം. ക്രിസ്തുമതത്തിനു് അതിന്റെ ഉത്തരവാദിത്വങ്ങൾ ഒഴിഞ്ഞുമാറുവാൻ സാദ്ധ്യമല്ല. ക്രിസ്തുമതത്തിന്റെ പ്രേരണാശക്തിയുടെ ഫലമായുണ്ടായ പ്രശ്നങ്ങൾക്കു പരിഹാരവും ക്രിസ്തുമതംതന്നെ ഉണ്ടാക്കണം.

ശനി. മത്തായി. 5. 13—16.

വ്യക്തികളെ ഉദ്ദേശിച്ചു് പറയപ്പെട്ട ഈ വാക്കുകൾ ഇന്നു് ക്രൈസ്തവലോകത്തെപ്പററിയും അർത്ഥവത്താണു്. അക്രൈസ്തവലോകം അതിന്റെ വെളിച്ചം കാണുമാറു് ക്രൈസ്തവലോകം ഇന്നു പ്രകാശിച്ചുകൊണ്ടാണോ ഇരിക്കുന്നതു്. ആരുടെയും തിന്മപ്രവൃത്തികൾ അവർ സംസാരിക്കുന്ന കാര്യങ്ങളെ അപേക്ഷിച്ചു് മററുള്ളവർ ക്രൂരതലായി അറിയുവാനിടയാകും. സാമ്പത്തിക പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം സഭയ്ക്കുള്ള ഉത്തരവാദിത്വം അതിവിപുലവും പ്രാധാന്യമർഹിക്കുന്നതുമാണു്. സഭയുടെ മിഷ്യനറി പ്രോഗ്രാമിൽ അതിഗൗരവതരമായ ഒരു വശവുമാണതു്. അക്രൈസ്തവലോകം ക്രൈസ്തവസംസ്കാരം പരാജയപ്പെട്ടുകഴിഞ്ഞു എന്ന നിലയിലാണു അതിനെവീക്ഷിക്കുന്നതു്. വാണിജ്യവ്യവസായങ്ങളിലും രാജ്യഭരണവിഷയത്തിലും സാഹോദര്യത്തോടെ ക്രൈസ്തവർ വർത്തിക്കുന്നില്ലെന്നുള്ളതു് അവർ കണ്ടുകൊണ്ടാണല്ലോ ഇരിക്കുന്നതു് ഒരു പൗരസ്ത്യൻ ഇതേപ്പററി ഈ വിധം അഭിപ്രായപ്പെടുകയുണ്ടായി. "ക്രിസ്തുമതം ഞങ്ങളുടെയായാൽ ഇത്ര സാവധാനം പുരോഗമിക്കുന്നതെന്തുകൊണ്ടെന്നു് നിങ്ങൾ അത്ഭുതപ്പെടുന്നുണ്ടാവാം. എന്നാൽ അതിനുകാരണം ഞാൻ പറയാം. ന'ങ്ങൾ ക്രിസ്തുവുമായി യാതൊരു താരതമ്യവുമർഹിക്കുന്നില്ല." വ്യവസായങ്ങളിലും അന്തർദേശീയ ബന്ധങ്ങളിലും ക്രൈസ്തവരിൽനിന്നു് സഹോദരബുദ്ധി പ്രകടമാകാതിരിക്കുന്നിടത്തോളം കുരിശിന്റെ മാഹാത്മ്യം പ്രസംഗിക്കുന്നവരുടെയിടയിൽ അവർ ഒരു തടങ്കൽ പാറയായിട്ടാണു് അവശേഷിക്കുന്നതു്.

ചരിത്രപംക്തി

# മലങ്കരസഭയിലെ അർക്കദിയാക്കോന്മാരും മാർ തോമ്മാ മെത്രാന്മാരും

(പി. എം. പത്രോസ്, മുളന്തുരുത്തി)

(തുടർച്ച)

റോമൻ കത്തോലിക്കാ സുറിയാനിക്കാർക്ക് ഒരു നാട്ടു മെത്രാൻ ഉണ്ടായാൽ അവരേയും യാക്കോബായ സുറിയാനിക്കാരേയുംതമ്മിൽ സംയോജിപ്പിച്ചു ഒരു സംയുക്ത സുറിയാനി സഭ രൂപവൽക്കരിച്ചുഅതിന്റെമേൽഭരണം ഈ സുറിയാനിമെത്രാനെ ഏല്പിക്കാനായിരുന്നു തരകൻ ശ്രമിച്ചതു്. 'അകത്തു കത്തിയും പുറത്തു പത്തി'യുമായി സ്വാർത്ഥതാല്പര്യ്യ നിർവഹണാർത്ഥം എന്തും ചെയ്‌വാൻ മടിയില്ലായിരുന്ന ഈ വിക്രമൻ ഒടുവിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ പിടികൂടി. നയോപായങ്ങളും ചതുരുപായങ്ങളിൽ ആദ്യത്തേതു രണ്ടും തരകൻ മെത്രാപ്പോലീത്തായുടെ അടുക്കൽ പ്രയോഗിച്ചു നോക്കി. റോമൻ കത്തോലിക്ക സുറിയാനിക്കാരും യാക്കോബായ സുറിയാനിക്കാരും തമ്മിൽ യോജിച്ചുണ്ടാകുന്ന സംയുക്തസഭയുടെ മെത്രനായി അദ്ദേഹത്തെ നിയമിക്കുമെന്നുപോലും തരകൻ വാഗ്ദത്തം ചെയ്യുകയുണ്ടായി.

നയതന്ത്രശാലിയായിരുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാകട്ടെ ചില വിട്ടുവീഴ്ചകൾ ചെയ്തു തരകപ്രഭൃതികളെ പാട്ടിലാക്കാനാണു ശ്രമിച്ചതു്. എന്നാൽ തരകന്റെയും മററും അഭിപ്രായങ്ങൾ അറിഞ്ഞതോടുകൂടി തന്റെ ഉദ്ദേശവും ശ്രമവും നടക്കയില്ലെന്നു മനസ്സിലായി. അതിനാൽ ഇരുകൂട്ടരും ചേർന്നു ഒരു മഹായോഗം നടത്താനും അതിൽ വെച്ചു ഇരുഭാഗത്തുമുള്ള തർക്കങ്ങളും അഭിപ്രായവ്യത്യാസങ്ങളും ചർച്ച ചെയ്യണമെന്നും നിശ്ചയിച്ചു. ഈ വിഷയത്തിൽ തന്നാൽ കഴിയുന്ന സകലവിധസഹായങ്ങളും ചെയ്തു കൊടുക്കാമെന്നു മഹാരാജാവു തരകനെ അറിയിച്ചു. മാർ ദീവന്നാസ്യോസിനു യോഗം കൂടുന്ന കാര്യത്തിൽ പൂർണ്ണതൃപ്തി ഇല്ലായിരുന്നെങ്കിലും വൈമനസ്യത്തോടെ കീഴ്പ്പെടേണ്ടതായിട്ടാണു വന്നുകൂടിയതു് ഈ നിശ്ചയപ്രകാരം എ. ഡി. 1791 സെപ്റ്റംബർ 20-ാംനു- ഇരുകക്ഷികളും കൂടിചേർന്നു ഒരു സംയുക്തസമ്മേളനം കായങ്കുളത്തു വെച്ചു നടത്തുകയുണ്ടായി. അതൊരു മഹാസമ്മേളനം തന്നെ ആയിരുന്നു. യോഗംകൂടി നടപടികളും വാദപ്രതിവാദങ്ങളും ആരംഭിക്കാറായപ്പോൾ തരകന്റെ പ്രിയ മാതാവു് ഇഹലോകവാസം വെടിഞ്ഞെന്നുള്ള വാർത്ത ശ്രവിക്കയാൽ യോഗം നവംബർ 22-ാംനു-ക്കു മാററിവെച്ചു എല്ലാവരും പിരിഞ്ഞു. ഈ രണ്ടാമത്തെയോഗം നിരണത്തുവെച്ചാണു കൂടിയതു്. രണ്ടാമത്തെ യോഗം പ്രതീക്ഷയെ കവിഞ്ഞു സഫലീഭവിക്കുമെന്നുള്ള തീർച്ചയോടുകൂടി കൽദായറീത്തനുസരിച്ചു വി. കുർബാന അനുഷ്ഠിപ്പാനുള്ള സർവവിധ ഒരുക്കങ്ങളോടും സാധനസാമഗ്രികളോടുംകൂടി ചങ്ങനാശേരി പുറക്കാട്ട,കല്ലൂക്കാട്ടതുടങ്ങിയ പല പള്ളിക്കാരും അന്നു അവിടെ സന്നിഹിതരായിരുന്നു. യോഗം ആരംഭിച്ചു ഓരോ സംഗതികളെപ്പററി വാദപ്രതിവാദങ്ങൾക്കുള്ള സമയമടുത്തപ്പോഴേക്കും ക്ഷയരോഗംപിടിപെട്ടു കിടപ്പിലായിരുന്ന തരകന്റെ പുത്രന്റെ ചരമവാർത്തയറിഞ്ഞു യോഗഭാരവാഹികളെല്ലാവരും ദുഃഖസാഗര നിമഗ്നരായി പിരിഞ്ഞുപോകേണ്ടി വന്നു.അന്നും യാതൊരു തീരുമാനവും ഉണ്ടായതുമില്ല. സ്വഗൃഹസംബന്ധമായി അടിക്കടി—അതായതു ഓരോന്നും നടത്തണമെന്നു തീരുമാനിച്ചിരുന്ന ദിവസങ്ങളിൽ തന്നെ നേരിട്ട ആകസ്മിക സംഭവങ്ങൾ കാര്യസാധ്യത്തിനു വിഘ്നകാരണങ്ങളായിത്തീർന്നതുകൊണ്ടു കുറെക്കാലത്തേക്കു ഈ വക ശ്രമങ്ങളിൽനിന്നു തരകൻ പിരിയേണ്ടി വന്നു. തരകന്റെ മകന്റെ പേർ തരിയതു് എന്നായിരുന്നു. അയാൾഒരു ദൈവഭക്തനും വിദ്വാനും പൊതുജന സമ്മതനും നോമ്പുപ്രാർത്ഥന മുതലായ സമുദായ സംബന്ധമായ കാര്യങ്ങളിൽ അതി തല്പരനും ആയിരുന്നു. യാക്കോബായ സുറിയാനിക്കാരേയും റോമൻകത്തോലിക്ക സുറിയാനിക്കാരേയും ഒരുമിച്ചു ചേർത്തു സംയുക്തസഭ സ്ഥാപിക്കണമെന്നുള്ള തരകന്റെ അഭിപ്രായത്തിനു എതിരാളിയുമാ

യിരുന്ന ഈ യുവാവു് സഭാസംബന്ധമായ സംഗതികളിൽ തങ്ങൾക്കു് ഇടപെടേണ്ട ആവശ്യമേയില്ലെന്നും അതു ദൈവഹിതത്തിനു വിപരീതമാണെന്നും അതിൽ ഇറങ്ങി പ്രവത്തിക്കേണ്ടതു വൈദികന്മാരാണെന്നും അതിനാൽ ഈ വക ഉദ്യമങ്ങളിൽ നിന്നു പിരിയണമെന്നും ആ യുവകേസരി അനേക പ്രാവശ്യം സ്വപിതാവിനോടു വീണ്ടു കേണു അപേക്ഷിച്ചതെല്ലാം തരകൻ നിരസിക്കയാണു ചെയ്തതു്.

സംഭവങ്ങൾ ഇങ്ങനെ ഓരോന്നായി നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ മാർ ഈവാനിയോസു് എപ്പിസ്ക്കോപ്പാ അദ്ദേഹത്തിന്റെ ശിഷ്യനായിരുന്ന കായംകുളത്തുകാരൻ "പീലിപ്പോസ്" കത്തനാർക്കും മാർ ദീവന്നാസ്യോസിന്റെ അനന്തിരവനായ മാത്തൻ കത്തനാർക്കും റമ്പാത്വം നൽകി. മാത്തൻ റമ്പാനെ മെത്രാപ്പോലീത്തായുടെ സഹായി ആയും നിയമിച്ചാക്കി. എന്നാൽ എ. ഡി. 1794 ഏപ്രിൽ 7-ാംനു പെസഹ വ്യാഴാഴ്ചയുടെ തലേ ദിവസം മാർ ഈവാനിയോസ് ദിവംഗതനാകയുംചെങ്ങന്നൂരു സംസ്കരിക്കപ്പെട്ടുകയും ചെയ്തു. എ, ഡി. 1796 ഏപ്രിൽമാസത്തിൽ തന്റെ അനന്തിരവൻ മാത്തൻറമ്പാനെ 7—ാം മാർത്തോമ്മാമെത്രാനായി മാർ ദീവന്നാസ്യോസ് വാഴിച്ചു.

ഇനി മാത്തുത്തരകന്റെ ചില കാര്യങ്ങൾ പ്രസ്താവിക്കാനുണ്ടു്. തരകൻ ഒരു നിർബന്ധ സ്വഭാവി ആയിരുന്നു. ഏതു കാര്യത്തിനും അങ്ങനെത്തന്നെയായിരുന്നു. യാക്കോബായക്കാരെയും അവരുടെ മെത്രാനേയും ഒന്നടങ്കം റോമൻ കത്തോലിക്കാ മതത്തിൽ ചേർക്കാനായി അദ്ദേഹം രണ്ടു പ്രാവശ്യം ഉദ്യമിക്കയും അപ്പോഴെല്ലാം യാദൃച്ഛികങ്ങളായ ഓരോ ദുർന്നിമിത്തങ്ങൾ കാരണം മാററിവെക്കേണ്ടതായും വന്നതു എന്തോ ദൈവതിരുവിഷ്ടക്കേടാണെന്നുള്ളതിനെ അവഗണിച്ചു വീണ്ടും ഒരു സംയുക്തസഭസ്ഥാപിപ്പാനായി ശ്രമം തുടങ്ങി. ഇതിലേക്കു കൊല്ലവർഷം 972 ചിങ്ങം 20ാനു കായംകുളത്തു ഒരു യോഗം വിളിച്ചുകൂട്ടി യോജിപ്പിനുള്ള മാർഗ്ഗങ്ങളെപ്പററി തുടർച്ചയായി പതിനഞ്ചു ദിവസംവരെ പ്രൌഢതരങ്ങളും ഗംഭീരവുമായ ആലോചനകളും വാദപ്രതിവാദങ്ങളും നടത്തിയെങ്കിലും അവസാനം തമ്മിൽയോജിക്കാതെയാണു പിരിഞ്ഞതു്.

ഈ കാര്യത്തിൽ തരകന്റെ ശ്രമങ്ങളൊന്നും തന്നെ ഫലപ്രദമാകാഞ്ഞതിനാൽ അദ്ദേഹം മഹാരാജാവിനെ സങ്കേതം പ്രാപിച്ചു. ഇതിന്റെ ഫലമായി തരകൻ മുഖാന്തിരം മെത്രാപ്പോലീത്തായുടേയും പ്രമാണികളായ ഏതാനും പട്ടക്കാരുടേയും സമുദായ പ്രധാനന്മാരുടേയും പേരിൽ ഓരോ കുററങ്ങൾ ആരോപിച്ചു തുടങ്ങി. തിരുവിതാംകൂർ സർക്കാരിൽനിന്നു ആയിട അവിടത്തെ ദിവാൻജിയെ ഉദ്യോഗ സംബന്ധമായ ചില ക്രമക്കേടുകൾക്കു ശിക്ഷയായി ഉദ്യോഗത്തിൽനിന്നു പിരച്ചയസ്സാൻ ഇടയായി. ആ ദിവാൻജിയുടെ ഏതാനും വസ്തുക്കൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അപഹരിച്ചുകൈവശപ്പെടുത്തി എന്നൊരു കള്ളക്കാരണവും നിർമ്മിച്ചുണ്ടാക്കി. സർവാധി കാര്യക്കാരനും മെത്രാനെ ദ്വേഷിച്ചു. ഇവർ തമ്മിൽ ആത്മ സ്നേഹിതന്മാരുമായിരുന്നു. മെത്രാന്റെയും മററുംപേരിൽ രാജദ്രോഹം, രാജ്യദ്രോഹം ആദിയായ ചില കുററങ്ങൾ ചുമത്തി പിഴയായി ഇരുപത്തയ്യായിരംരൂപ സർക്കാരിൽ കെട്ടിവയ്ക്കണമെന്നു വിധി കല്പിച്ചു. ഖതിങ്കൽ മെത്രാപ്പോലീത്തായും ആൾക്കാരും അളവില്ലാതെ വ്യസനിച്ചു.

അവധിക്കു പണം കെട്ടായ്കയാൽ നിരണം പള്ളിയും ചെങ്ങന്നൂർ പള്ളിയും ആ പള്ളികളുടെവക സർവ സ്വത്തുക്കളും മെത്രാപ്പോലിത്തായുടെ സ്ഥാന ചിഹ്നങ്ങളായ വടി, മുടി, സ്ളീബാ തുടങ്ങി എപ്പേർപ്പെട്ട സർവ സാധനങ്ങളും സർക്കാരിലേക്കു കണ്ടുകെട്ടി. ഈ ശേഖരത്തിൽ നിരണത്തു പള്ളി വക ഒരു വലിയ മണിയും ഉണ്ടായിരുന്നു. തിരുവനന്തപുറത്തു കിഴക്കേ കോട്ടവാതുക്കൽ തൂക്കി ഇട്ടിരിക്കുന്നതു ഈ മണിയാണെന്നു പറയപ്പെടുന്നു. വസ്തുക്കളും മററും കണ്ടുകെട്ടിയ വകയിൽ അയ്യായിരംരൂപ ഈടായി. അയ്യായിരംരൂപ മെത്രാപ്പോലിത്തായും ഒടുക്കി പോരാതെവന്ന സംഖ്യ മററു പലപള്ളികളിൽ നിന്നും സമുദായ പ്രധാനന്മാരിൽനിന്നും പിരിച്ചെടുത്തു കെട്ടി. ഈ പിഴകെട്ടിത്തീർപ്പാൻ നിവൃത്തി ഇല്ലെങ്കിൽ സംഖ്യ മുഴുവനും താൻ കെട്ടാമെന്നും റോമൻകത്തോലിക്കസഭാ വിശ്വാസം സ്വീകരിച്ചു തനിക്കു ഒരു ഉടമ്പടി തന്നാൽമതിയെന്നുംമററും തരകൻ അത്യധികം നിർബന്ധിച്ചു. എന്നാൽ തന്റെ പൂർവികന്മാരുടെ വിശ്വാസത്തെ വിററു വിലവാങ്ങിത്തിന്മാൻ സിംഹപരാക്രമിയായ ആ തിരുമേനി സമ്മതിച്ചില്ല. യഥാർത്ഥസമുദായസ്നേഹമാണിതു്. സമുദായസേവനം സമുദായഭക്തന്മാർക്കു എത്രമാത്രം വിഷമവും ശ്രമകരവും ആയ ഒന്നാണെന്നു എല്ലാവരും ആലോചിച്ചു നോക്കേണ്ടതാണു് ഇന്നുള്ളവരാണെങ്കിൽ എന്തു ചെയ്യും........

(തുടരും)

Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

(7-ാം പേജിൽ നിന്നും തുടർച്ച)

ദൈവം സന്നിഹിതനാണ്. പ്രാർത്ഥിക്കാനുള്ള നമ്മുടെ ആഗ്രഹം ദൈവം വിളിക്കുന്ന വിളിയുടെ ശബ്ദമാണ്. ദൈവം സന്നിഹിതനായതുകൊണ്ടാണ് നാം ദൈവത്തെ അന്വേഷിക്കുന്നതു്.

നീ എന്നെ കണ്ടുമുട്ടിയില്ലായിരുന്നെങ്കിൽ ഞാൻ നിന്നെ അന്വേഷിക്കയില്ലായിരുന്നു" എന്നാണ് ഒരു ഭക്തൻ പറഞ്ഞിട്ടുള്ളതു. ദൈവം വാതിൽക്കൽനിന്നു മുട്ടുന്നു. നാം വാതിൽ തുറന്നുതന്നെ പ്രവേശിപ്പിക്കുമ്പോൾ പ്രാർത്ഥന യഥാർത്ഥമായിത്തീരുന്നു. വലിയ ഭക്തന്മാരെല്ലാംതന്നെ പ്രാർത്ഥനയിൽ നാം ദൈവത്തോടു സംസാരിക്കുന്നതിനുമുമ്പായി ദൈവത്തിന്റെ ശബ്ദം കേൾക്കുവാൻ കാത്തിരിക്കേണ്ടതിന്റെ പ്രാധാന്യത്തെക്കുറിച്ചു പറയുന്നു. "എന്റെ ആത്മാവു ദൈവത്തിനായി കാത്തിരിക്കുന്നു." ഇങ്ങനെ കാത്തിരിക്കയും ശ്രവിക്കുകയും ചെയ്യുന്നതിനുള്ള ശാന്തതയും ക്ഷമയും ഇല്ലാത്തതാണു പലരുടെയും പ്രാർത്ഥനാജീവിതത്തിന്റെ വലിയ കുറവ്. പ്രാർത്ഥനാജീവിതത്തിന്റെ പുരോഗതിക്കുള്ള വലിയ ഒരു തടസ്സമിതാണ്.

നമ്മുടെ ഹൃദയത്തിലുള്ള അസ്വാസ്ഥതയുടേയും തന്മൂലം നമ്മുടെ ജീവിതത്തിലുണ്ടാകുന്ന പല കുഴപ്പങ്ങളുടെയും സൂചന ദൈവം അവിടെയെല്ലാം പ്രവർത്തിക്കുന്നുണ്ടെന്നുള്ളതാണ്. ദൈവം പ്രവേശിക്കുന്നതുകൊണ്ടാണു നാം അസ്വാസ്ഥചിത്തരായിത്തീരുന്നതു്.

ലോകത്തിനു തരാൻ കഴിയാത്തതും ദൈവത്തിനു മാത്രം തരാൻ കഴിയുന്നതുമായ ഒരു ശാന്തിയും സമാധാനവും നാം അന്വേഷിക്കുന്നതിനായി ദൈവം നൽകുന്ന ആഹ്വാനമാണ് നമ്മെ നേരിടുന്നതു്. തന്റെ ഭവനത്തെക്കുറിച്ചുള്ള ചിന്തയാണു പന്നികളുടെ ഭക്ഷണവും അവയുടെ സംസർഗ്ഗവും മുടിയൻ പുത്രനു ദുർസ്സഹമാക്കിത്തീർത്തതു്. ദൈവസാമീപ്യമാണു നമ്മുടെ അസ്വാസ്ഥതയ്ക്കെല്ലാം കാരണം. സമാധാനവും ശക്തിയും നിറഞ്ഞ മഹത്തായ ഒരു ജീവിതാനുഭവമാണു നമുക്കായി ദൈവം നിശ്ചയിച്ചിട്ടുള്ളതു്. ആ അനുഭവത്തിൽ എത്തിച്ചേരുന്നതുവരെ നാം അസ്വാസ്ഥരായിരിക്കും. നമ്മുടെ അസ്വാസ്ഥ്യത്തിനു കാരണക്കാരൻ ദൈവമാണ്. അതായതു ഒരു താണപടിയിൽ വിശ്രമിക്കുവാൻ ദൈവം നമ്മെ അനുവദിക്കയില്ല. താൻ സദാ നമ്മെ അന്വേഷിക്കുകയും നമ്മുടെ തിരിച്ചുവരവിനായി ജാഗരിക്കുകയും പ്രവർത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. നാം തിരിച്ചു ചെന്നേ മതിയാവൂ. "ദൈവത്തിന്റെ മുഖം അന്വേഷിക്കുവാൻ", തന്നെ അഭിമുഖമായി കണ്ടു സംസർഗ്ഗം ചെയ്യുവാൻ ദൈവം നമ്മെ ക്ഷണിക്കുന്നു. പരിശുദ്ധാത്മാവിന്റെ സഹായത്തിൽ ആശ്രയിച്ചുകൊണ്ടു നമുക്കു ദൈവത്തെ സമീപിക്കാം.

---

(8-ാം പേജിൽ നിന്നും തുടർച്ച)

ൾക്കായി ആഗ്രഹിക്കുകയും അവ നടത്തപ്പെടുകയും ചെയ്യുന്ന ഈ ഘട്ടത്തിൽ എല്ലാവരും ഇക്കാര്യങ്ങൾ ഓർക്കണമെന്നു വ. സുന്നഹദോസ് ആഗ്രഹിക്കുന്നു.

ദൈവം പ്രവർത്തിച്ചെങ്കിലല്ലാതെ യഥാർത്ഥവും ശാശ്വതവുമായ സമാധാനം കൈവരികയില്ല. അതിനു് അതിയായ ദൈവാശ്രയവും പ്രാർത്ഥനയും ആവശ്യമാകുന്നുവെന്നുള്ള സംഗതി സഭാംഗങ്ങളെ അറിയിക്കുകയും സമാധാനത്തിനായി മുട്ടിപ്പായി പ്രാർത്ഥിക്കണമെന്നു് ഉപദേശിക്കുകയും ചെയ്യുന്നു.



Printed and Published by N.M. Abraham B.A. at the Malayala Manorama Press, Kottayam